# ശ്രീ
# വിദ്യാധിരാജൻ



കുറിശ്ശേരി

# ശ്രീ വിദ്യാധിരാജൻ

ഗ്രന്ഥകർത്താവ്

കുറിശ്ശേരി ഗോപാലപിള്ള

('ശ്രീ ശങ്കരചരിതം', 'ദശകുമാർചരിതസംഗ്രഹം'
ശ്രീകൃഷ്ണവിജയം' മുതലായ സംസ്കൃതഗ്രന്ഥങ്ങളുടേയും,
'ശബ്ദവൈജയന്തി' 'രാഗിണി' 'ഹൃദയരക്തം' മുതലായ
മലയാളകൃതികളുടേയും കർത്താവ്)

രണ്ടാം പതിപ്പ് 1000 പ്രതി

പ്രസാധകർ ശ്രീ വിദ്യാധിരാജ മിഷൻ
കൊല്ലം.

1985 സെപ്റ്റംബർ 5

വില 5 രൂ.

# മുഖവുര

"ശ്രീ വിദ്യാധിരാജൻ" എന്ന ഈ ചെറുകൃതി, ഞാൻ എഴുതിവരുന്ന ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ജീവചരിത്രത്തിന്റെ ഒരു ചുരുക്കം മാത്രമാണ്. വിദ്യാർത്ഥികൾക്കും സാധാരണക്കാർക്കും ഉപകരിക്കത്തക്കവിധം ലളിതഭാഷയിൽ ചരിത്രഭാഗങ്ങൾ മിക്കതും സംഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുണ്ട് എന്നു ഞാൻ വിശ്വസിക്കുന്നു.

ജീവചരിത്രരചനയിൽ ആശ്രയിച്ചിട്ടുള്ള നവീന സരണി വായനക്കാർക്കു പ്രിയകരമാകുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

സ്വാമികളുടെ ജീവചരിത്രരചനയ്ക്ക് എന്നെ പ്രേരിപ്പിക്കയും, പ്രോത്സാഹിപ്പിക്കയും ചെയ്ത അഭിവന്ദ്യനായ കുമ്പളത്തു ശങ്കുപ്പിള്ള അവർകളോട് എനിക്കുള്ള കടപ്പാട് കേവലം വാക്കുകളിൽ കുറിക്കാവതല്ല. ഭംഗിയായി യഥാവസരം അച്ചടിജോലി നിർവഹിപ്പിച്ചുതന്ന കൊല്ലം ശ്രീരാമവിലാസം പ്രസ്സ് മാനേജർ രാജശ്രീ എൻ. ചന്ദ്രശേഖരൻനായർ അവർകളോടും, ചരിത്രസാമഗ്രികൾ തന്നു സഹായിച്ച മാന്യൻമാരോടും ഉള്ള എന്റെ അളവററ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

വിധേയൻ,

കുറിശ്ശേരി ഗോപാലപിള്ള.

പന്മന

1123 മേടം 15

# പ്രസ്താവന

വിദ്യാധിരാജപരമഭട്ടാരക ശ്രീമദ് ചട്ടമ്പിസ്വാമി കളുടെ പാവനനാമധേയത്തിൽ 1972 മുതൽ തൃക്കടവൂരിൽ പ്രവർത്തിച്ചുവരുന്ന ശ്രീ വിദ്യാധിരാജസേവാസമിതിയുടെ ആഭിമുഖ്യത്തിൽ 1984 മേയ് 5-ാംനു നടന്ന സ്വാമികളുടെ സമാധിദിനാചരണത്തോടനുബന്ധിച്ച് ഒരു സെമിനാർ കൂടി നടത്തുകയുണ്ടായി. ആ സെമിനാറിൽ ഉരുത്തിരിഞ്ഞു വന്ന അഭിപ്രായപ്രകടനങ്ങളുടെ വെളിച്ചത്തിൽ സ്റ്റേറ്റടിസ്ഥാനത്തിൽ സ്വാമി സ്മാരകമായി ഒരു സംഘടനകെട്ടിപ്പടുക്കണമെന്നു തീരുമാനിച്ചു. അതിലേക്ക് ശ്രീ. ശോഭനാ കെ. പി മാധവൻപിള്ള പ്രസിഡൻറും ശ്രീ കടവൂർ എ. കെ. ബാലകൃഷ്ണപിള്ള കൺവീനറും ആയി ഒരു അഡ്ഹോക്കമ്മററി തെരഞ്ഞെടുക്കപ്പെട്ടു. പ്രസ്തുതകമ്മററിയുടെ വൈസ് പ്രസിഡൻറായി ശ്രീ; ഓച്ചിറ എൻ. എസ് പണിക്കരും ട്രഷററായി ചേക്കോട്ട് ശ്രീ ആർ കേശവപിള്ളയും പിന്നീട് നിയുക്തരാവുകയുണ്ടായി ശ്രീ വിദ്യാധിരാജാഏകോപനസമിതി എന്ന പേരിൽ രൂപം കൊണ്ട പ്രസ്തുതസംഘടനയുടെ ആഭിമുഖ്യത്തിൽ 1984-ലെ സ്വാമിജയന്തി കൊല്ലം ശ്രീ വിദ്യാധിരാജ സ്മാരക N. S. S ആഡിറേറാറിയത്തിൽവച്ച് വിപുലമായി ആഘോഷിച്ചു ഉദാരമതിയും ഭക്തോത്തംസവുമായ പൊയിലക്കട ശ്രീ. പി ശത്രുഘ്നൻപിള്ള സന്തോഷപൂർവം സ്വാമി തൃപ്പാദങ്ങളുടെ 5000 ഫോട്ടോ അച്ചടിപ്പിച്ചു തന്നത് കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു.

ഏകോപനസമിതി പിന്നീട് 1985 ജൂൺ 2-നു ശ്രീ വിദ്യാധിരാജ മിഷൻ എന്ന പേരിൽ 472/85-ാം നമ്പരായി രജിസ്റ്റർ ചെയ്യുകയും പ്രവർത്തനം തുടന്നുവരികയുമാണ്. നേരത്തേ തന്നെ താലൂക്കടിസ്ഥാനത്തിൽ രൂപീകൃതമായിട്ടുള്ള കമ്മററികൾ കൊല്ലം ജില്ലയിൽ എല്ലാസ്ഥലങ്ങളിലും പ്രവർത്തിച്ചുവരുന്നു.

യശശ്ശരീരനായ ശ്രീ കുറിശ്ശേരി ഗോപാലപിള്ളയാൽ വിരചിതമായ ശ്രീ വിദ്യാധിരാജൻ എന്ന ലഘുജീവചരിത്രഗ്രന്ഥം മിഷന്റെ ചുമതലയിൽ പുനഃപ്രകാശനം ചെയ്യുന്നതിനുള്ള കമ്മാറിയുടെ ആഗ്രഹപ്രകാരം ഗ്രന്ഥകർത്താവിന്റെ പ്രിയപത്നിയും റിട്ട: അദ്ധ്യാപികയുമായ ശ്രീമതി സൗദാമിനി അമ്മയും മക്കളും അതിലേക്കുള്ള അനുവാദം സസന്തോഷം നൽകിയതിന് അവരോടുള്ള അഗാധമായ കൃതജ്ഞതയും രേഖപ്പെടുത്തികൊള്ളുന്നു.

ഈ ഗ്രന്ഥത്തിന് പ്രൗഢവും വിജ്ഞേയവുമായ ഒരവതാരിക എഴുതിത്തന്ന പ്രസിദ്ധഗ്രന്ഥകാരനും വാഗ്മിയും സ്വാമിഭക്തനുമായ പുരാവസ്തുവകുപ്പ് ഡയറക്ടർ ഡോ. കെ. മഹേശ്വരൻനായരോടും കൃത്യസമയത്തിനുള്ളിൽ ഈ ഗ്രന്ഥം മനോഹരമായി അച്ചടിച്ചുതന്ന രാജരാജേശ്വരി പ്രസ്സ് മാനേജരും മിഷൻ ഡയറക്ടർ ബോർഡംഗവുമായ ശ്രീ അമ്മച്ചിവീട്ടിൽ അഡ്വക്കേറ്റ് ജി ചന്ദ്രശേഖരൻ ഉണ്ണിത്താനോടും ഉള്ള നിസ്സീമമായ കൃതജ്ഞതയും പ്രകാശിപ്പിച്ചുകൊള്ളുന്നു.

പ്രസാധകർ

കൊല്ലം

5-9-85

# അവതാരിക

അറിയപ്പെട്ടതു് കൈമണ്ണിൻെറ അളവിലും അറിയപ്പെടാത്തതു ഉലകളവിലുമാണെന്നു് ദ്രാവിഡ ചിന്തകനായ തിരുവള്ളുവർ തിരുക്കുറളിൽ പാടിയിട്ടുണ്ടു്. അപദാനചരിതനായ സാക്ഷാൽ വിദ്യാധിരാജൻെറ മഹിമാതിരേകം നിറഞ്ഞ ചരിതത്തിനു് രണ്ടംശങ്ങളുണ്ടു്. കൈമണ്ണളവിലുള്ള വിജ്ഞാനാംശവും ഉലകളവിലുള്ള അജ്ഞാനാംശവും അറിയാൻ ശ്രമിക്കുന്തോറും ആഴവും പരപ്പും അധികരിച്ചുവരുന്ന ആ അത്ഭുതപ്രതിഭാസത്തെ സ്തിമിതനയനങ്ങളാലല്ലാതെ നോക്കികാണാൻ നിവൃത്തിയില്ല. ഈയിടെ നടന്ന ഒരു സംഭവം കുറിക്കട്ടെ വൈക്കം മഹാദേവക്ഷേത്രത്തിലെ കൊടിമരച്ചുവട്ടിൽ നിന്നുകിട്ടിയ പുരാവസ്തുക്കളെ വീണ്ടും കൊടിമരച്ചുവട്ടിൽ നിക്ഷേപിക്കണമെന്നു് ശാസ്ത്രവിധിയുണ്ടോ എന്നു് തത്സംബന്ധമായി സർക്കാർ നിയമിച്ച കമ്മീഷൻ പരിശോധിക്കുന്നതാണ് സന്ദർഭം കേരളത്തിലെ തലയെടുപ്പുള്ള പല തന്ത്രിമാരും പുനർനിക്ഷേപം വേണമെന്നു് സ്റ്റേററ്മെൻറ് കൊടുത്തിരുന്നു എന്നാൽ താന്ത്രികവിധിയുണ്ടോ എന്ന നിഷ്കൃഷ്ടമായ ചോദ്യത്തിനു് ഇല്ല എന്നല്ലാതെ ഉണ്ടു് എന്നു് മറുപടി പറയാൻ ഒരു തന്ത്രിമുഖ്യനും കഴിഞ്ഞില്ല. ഉണ്ടെന്നുപറഞ്ഞാൽ എവിടെഎന്നും പറയണം. അതാണ് പ്രശ്നം. പക്ഷേ ഒരു തന്ത്രി, ശ്രീനാരായണ താന്ത്രികസംഘത്തിൽപ്പെട്ട ഒരാൾമാത്രം ഉണ്ടു് എന്നു പറഞ്ഞു. എവിടെ എന്നതിന് ശ്രീചട്ടമ്പിസ്വാമികൾ എഴുതിയ ലഘുഭട്ടാരകം എന്ന അപ്രകാശിത ഗ്രന്ഥത്തിലുണ്ടു് എന്നതായിരുന്നു മറുപടി. ശ്രീചട്ടമ്പിസ്വാമി ലഘുഭട്ടാരകം എന്ന ഗ്രന്ഥമുണ്ടാക്കിയതായി ഇന്നു് ആർക്കെങ്കിലും അറിയാമോ? ലഘുഭട്ടാരകം ഉണ്ടാകണമെങ്കിൽ മഹാഭട്ടാരകവും ഉണ്ടായിരിക്കേണ്ടേ? ഇതാണു് ആ ധന്യോത്തമജീവിതം സംബന്ധിച്ച അറിവിൻെറ വ്യാപ്തിയുടെ പോക്കു്.

ഈ സാഹചര്യത്തിൽ വേണം ഏതാണ്ട് നാലപ്ത്തു വർഷം മുമ്പ് പണ്ഡിതവരേണ്യനായ ശ്രീകുറിശ്ശേരി ഗോപാലപിള്ളയെഴുതിയ വിദ്യാധിരാജന്റെ ജീവിതചരിത്രത്തെ നാം നോക്കിക്കാണാൻ. അഭിവന്ദ്യപുരുഷന്റെ മാഹാത്മ്യമൊരർണ്ണവം എന്നാണല്ലോ വള്ളത്തോൾ വാഴ്ത്തിയിട്ടുള്ളത്. ഏതായാലും ഒരു വലിയ പരിശ്രമശൃംഖലയുടെ ആദ്യത്തെ കണ്ണിയാണ് ശ്രീകുറിശ്ശേരി ഒരുക്കിയത്. അതു വലിയൊരു ദൗത്യനിർവഹണമായിരുന്നു എന്ന് നിസ്സംശയം പറയാം. കൊല്ലം 1123 ലാണ് ശ്രീകുറിശ്ശേരിയുടെ പുസ്തകം പുറത്തു വന്നത്. വിദ്യാധിരാജന്റെ മഹാസമാധി 1099 ലായിരുന്നു എന്നകാര്യം ഓർക്കുക. ഏതാണ്ട് കാൽനൂററാണ്ടുകാലംവരെ വളരെയാരും ആ രംഗത്തേയ്ക്ക് തിരനോട്ടം പോലും നടത്തിയില്ല ശ്രീ കുറിശ്ശേരിയുടെ പരിശ്രമത്തിന്റെ പ്രാധാന്യം അക്കാരണത്താലും വർദ്ധിക്കുന്നു

സ്വാമിയുടെ ഒരു ലഘുജീവചരിത്രം പ്രസിദ്ധീകരിക്കണമെന്നു മാത്രമേ ശ്രീകുറിശ്ശേരിക്ക് ഉദ്ദേശമുണ്ടായിരുന്നുള്ളു എന്ന് അദ്ദേഹത്തിന്റെ തന്നെ പ്രസ്താവന വ്യക്തമാക്കുന്നു അഭിവന്ദ്യനായ ശ്രീകമ്പളത്തു ശങ്കുപ്പിള്ള അവർകളുടെ പ്രേരണയും പ്രോത്സാഹനവും ഉണ്ടായിരുന്നതായും വെളിവാക്കപ്പെട്ടിട്ടുണ്ട്. കാലാന്തരത്തിൽ ഈ ഗ്രന്ഥം അലഭ്യമായിട്ടും ഒരു വ്യാഴവട്ടത്തിലേറെ കാലം കഴിഞ്ഞു. ആ ഗ്രന്ഥത്തിന്റെ പുന:പ്രകാശനം അനുപേക്ഷണീയമായൊരു ആവശ്യമായിരുന്നെങ്കിലും അതു നിർവഹിക്കാൻ ശ്രീ വിദ്യാധിരാജമിഷൻ മാത്രമേയുണ്ടായുള്ളു എന്നത് മിഷന്റെ മഹനീയ സംരംഭത്തിന്റെ പ്രാധാന്യം വെളിപ്പെടുത്തുന്നു.

ലളിതവും കാര്യമാത്രപ്രസക്തവും വിജ്ഞാനസമ്പന്നവുമായ ഈ ജീവചരിത്രം വിദ്യാധിരാജനെ അടുത്തറിയാൻ ആഗ്രഹിക്കുന്നവർക്ക് ലഭിക്കുന്ന നിധി കുംഭം തന്നെയായിരിക്കും. അപ്രകാരം ഭവിക്കട്ടെ എന്ന് ആശംസിക്കുകയും ചെയ്യുന്നു. യശ:ശരീരനായ ശ്രീ കുറിശ്ശേ

രി ഗോപാലപിള്ളയേയും അദ്ദേഹത്തിന് പ്രേരണയും പ്രചോദനവുമേകിയ ശ്രീ കമ്പളത്തു ശങ്കുപ്പിള്ളയേയും കൃതജ്ഞതയോടെ അനുസ്മരിച്ചുകൊണ്ടും സുദീർഘമായൊരു കാലയളവിനുശേഷം ഈ പുസ്തകത്തിന്റെ പുനഃപ്രകാശനത്തിനുമുന്നോട്ടുവന്ന വിദ്യാധിരാജമിഷന്റെ സംരഭത്തെ ഹാർദ്ദവമായി അഭിനന്ദിച്ചുകൊണ്ടും ഈ പുതിയസംഘടനയ്ക്കു് സർവവിധഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു. ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ഉജ്ജ്വലമായ ജീവിതത്തെക്കുറിച്ച് അസംഖ്യം ഗ്രന്ഥങ്ങൾ ഇനിയും ഉണ്ടാകുമാറാകട്ടെ.

ഒരു നേരത്തെ കഞ്ഞിക്കു് കാശില്ലാതെ, പഠിപ്പിക്കാൻ ആളില്ലാതെ, പഠിപ്പിക്കാൻ വകയില്ലാതെ, ഉടുത്തുണിക്കു്മറുതുണിയില്ലാതെ, ചെററപ്പുരയിൽ ജനിച്ചുവളന്ന ഒരേഴക്കുട്ടിയാണു് പിൽക്കാലത്തു് യുഗപുരുഷനായി, സർവജ്ഞനായി, ഉജ്ജ്വലപ്രഭാവവാനായി, സാക്ഷാൽ വിദ്യാധിരാജനായി വികസിച്ചതെന്ന ആവേശകരമായ സത്യത്തിൽനിന്നു് മനുഷ്യവർഗ്ഗം ആവോളം പ്രചോദനം ഉൾക്കൊള്ളുന്ന കാലം ഉദയം ചെയ്യട്ടെ.

ഡോ. കെ മഹേശ്വരൻനായർ M.A. Ph.D.

27 - 8 - 85

തിരുവനന്തപുരം.

# ശ്രീ വിദ്യാധിരാജൻ

## (ശ്രീ ചട്ടമ്പിസ്വാമികൾ)

## അവതാരഘട്ടം

## പ്രകരണം ഒന്ന്.

### ഭഗവതി ഉണ്ടോ?

അന്ന് ആ ബാലൻമാർ ഒരു കഥകളി കാണാൻ പോയി മടങ്ങിവരികയായിരുന്നു. അർദ്ധരാത്രി കഴിഞ്ഞു. കഥകളിയുടെ വിമർശനത്തിൽ മതിമറന്ന അവർ കൂരിരുട്ടിന്റെ ഭയങ്കരത അറിഞ്ഞതേയില്ല.

അടുത്ത ഗൃഹത്തിൽ നിന്നുണ്ടായ പോർക്കുകളുടെ "അമറ"ലും, താറാവിന്റെ "ക്രാങ്കാര"വും, കോഴിയുടെ "കശപിശ"യും — അവരുടെ ശ്രദ്ധയെ ആകർഷിച്ചു.

കൂട്ടത്തിൽ വേലു പറയുകയാണ് — "നോക്കൂ! ഭഗവതി ഉണ്ടോ? ഉണ്ടെങ്കിൽ കാണുമായിരുന്നില്ലേ" എന്ന്.

കൃഷ്ണൻ—അതു ശരിയാ! സായ്പിനോടു ഭഗവതി എന്തെടുത്തു. എല്ലാം വെട്ടിപ്പൊളിച്ച് അടിച്ചുവാരിക്കളഞ്ഞ് അവിടെ ബംഗ്ലാവു പണികഴിപ്പിച്ചിരിക്കുന്നതു കണ്ടില്ലേ

വേലു—അതെ! കോഴിയും താറാവും പോർക്കുമൊക്കെയാണ് അവിടുത്തെ ദൈവങ്ങൾ. ഭഗവതിയുമില്ല മാടനുമല്ല

അവരിൽ പ്രായത്തിൽ അല്പം ഇളപ്പമുണ്ട് കുഞ്ഞന്. എല്ലാവരുടേയും സംഭാഷണം ശ്രദ്ധിച്ചുകേട്ടു, ഒന്നും തർക്കിച്ചില്ല; ഒടുവിൽ ഇങ്ങനെ പറഞ്ഞു:—

"നിങ്ങളെല്ലാം അല്പം ഇവിടെ ഇരിക്കിൻ!" എന്നു പറഞ്ഞു വേലുവിനെ പിടിച്ചു കുറച്ച് അകലെ കൊണ്ടിരുത്തി. എന്നിട്ട്—"ഭഗവതി ഉണ്ടോ, ഉണ്ടെങ്കിൽ പരീക്ഷ കാണട്ടെ!" എന്നു പറയാൻ പറഞ്ഞു. വേലു—ഭഗവതി ഉണ്ടോ, ഉണ്ടെങ്കിൽ പരീക്ഷ കാണട്ടെ

"അയ്യോയ്യോ!"—ഒരു വലിയകല്ല് അവന്റെ തലയിൽ തൊട്ടുതൊട്ടില്ലെന്നമട്ടിൽ അടുത്തുചെന്നുവീണു

ആരോ എറിഞ്ഞതായിരിക്കണമെന്ന് അവൻ ധൈര്യപ്പെട്ടു വീണ്ടും ഒരു വലിയകട്ട, അവന്റെ മുമ്പിൽ വന്നുവീണു ചിതറി. വേലുവിന് അനങ്ങാൻ വയ്യാ. അവന്റെ നാലുവശവും കല്ലും കട്ടയും അല്പനേരത്തേക്കു പൊഴിഞ്ഞുകൊണ്ടിരുന്നു. എങ്കിലും ആ

രുടേയും ശരീരത്തിൽ ഒന്നും സ്പർശിച്ചില്ല. എല്ലാരും എണിറേറാടി. കുഞ്ഞൻ മാത്രം ഓടിയില്ല.

ഈ സംഭവത്തെക്കുറിച്ച് അക്കൂട്ടത്തിൽ അന്നുണ്ടായിരുന്ന കൊല്ലൂർ കൃഷ്ണപിള്ള പിന്നീട് അദ്ദേഹത്തിന്റെ ഒരു പ്രസ്താവനയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

'കുന്നിൽകോവിൽ എന്നൊരു ഭഗവതിക്ഷേത്രം കൊല്ലൂർ ഗ്രാമത്തിനടുത്തുണ്ടായിരുന്നു. "ഡാക്ടർ കാർപ്പാളിയോ" എന്നൊരു ധ-ര പഴയക്ഷേത്രം വിലയ്ക്കു വാങ്ങി വെട്ടിപ്പൊളിപ്പിച്ച് അവിടെ ഒരു ബംഗ്ളാവു പണിക ഴിപ്പിച്ചു കോഴി, താറാവ്, പന്നി ഇവകളോടു കൂടി താമസമാക്കി. അന്നൊരു ദിവസം ഞങ്ങൾ ഒരേതരക്കാർ കുഞ്ഞനുമൊരുമിച്ച് ഒരു കഥകളി കാണാൻ പോയി മടങ്ങിവരികയായിരുന്നു.'

ഭഗവതിക്ഷേത്രം പൊളിച്ചുകളഞ്ഞു സായ്പ് ബംഗ്ലാവ് പണിയിച്ച കഥ അന്ന് അന്നാട്ടുകാർ ഈർഷ്യയോടെ സംഭാഷണം ചെയ്തുവന്ന ഒരു സാധാരണ വിഷയമായിരുന്നു. ബംഗ്ലാവിനടുത്തുവന്നപ്പോൾ അവിടെനിന്നുമുള്ള കോഴി, താറാവ് മുതലായ സായ്പിന്റെ തീററിസാധനങ്ങളുടെ ശബ്ദം നമ്മുടെ ബാലസംഘത്തിന്റെ ഹൃദയത്തിൽ ഒളിഞ്ഞിരുന്ന സ്മരണയെ തട്ടിയുണർത്തുകയാണ് ചെയ്തത്.

ആ സംഘത്തിലെ കൃഷ്ണൻ, ശ്രീ ചട്ടമ്പിസ്വാമികളുടെ ഒരു ചിററമ്മവഴിക്കു ജ്യേഷ്ഠനായ ശ്രീ കൊ

ല്ലൂർ കൃഷ്ണപിള്ളയും, വേലു, പിൽക്കാലം ഒരു അ ച്ചുക്കൂടം ഫോർമാനായിരുന്ന ഐ. വേലുപിള്ള എന്ന ആളുമായിരുന്നു.

ഇനി ആരാണീ വിദ്യക്കാരൻ കുഞ്ഞൻ?

ശ്രീ ശങ്കരാചാര്യർക്കുശേഷം കേരളത്തിലുണ്ടായ ഒരേ ഒരു സിദ്ധയോഗി, ജീവൻമുക്തൻ, സർവക ലാവല്ലഭൻ, കേരളീയസംസ്കാരസമുദ്ധാരകൻ, ദ്രാ വിഡഭാഷാശാസ്ത്രജ്ഞൻ, ചരിത്രകാരൻ, ഗവേഷ കൻ എന്നിങ്ങനെ വിവിധനിലകളിൽ ലോകപ്രസി ദ്ധനായിത്തീർന്ന, ശ്രീ വിദ്യാധിരാജപരമഹംസപരി വ്രാജകാചാര്യ ബാലഭട്ടാരശ്രീ ചട്ടമ്പിസ്വാമികളാണ്.

ശ്രീ ചട്ടമ്പിസ്വാമികൾക്കു ചെറുപ്പത്തിലെ ചി ല ഉപാസനകളും സിദ്ധികളും കൈയുണ്ടായിരു ന്നു. കൂട്ടുകാർക്ക് അത്ഭുതകരമായി തോന്നത്തക്ക ചി ല വിദ്യകളും; മന്ത്രംകൊണ്ടു ബാധ ഒഴിക്കുക, രോഗം മാററുക തുടങ്ങി പല പ്രവൃത്തികളും അന്നു സ്വാമി കൾ കാണിച്ചിരുന്നു. "ഈവക ചില വിദ്യകൾ അ പ്പോൾ കുഞ്ഞൻ കാണിക്കും ഞങ്ങൾ അതിശയിക്കും" * എന്ന് അദ്ദേഹത്തിൻെറ ബാല്യസ്നേഹിതൻമാരി ൽ പലരും പിന്നീട് രേഖപ്പെടുത്തീട്ടുള്ളത് ഇത്തരം പ്രയോഗങ്ങളെ കുറിച്ചായിരുന്നു.

* കൊല്ലൂർ കൃഷ്ണപിള്ള

മുൻപറഞ്ഞ കല്ലേറുപ്രയോഗവും സ്വാമികളുടെ ബാല്യസിദ്ധികളിൽ ഒന്നിന്റെ പ്രവൃത്തിതന്നെയായിരുന്നു. ഇത്തരം ചില സിദ്ധികൾ ശ്രീ ശങ്കരാചാര്യരും ചെറുപ്പത്തിൽ പ്രകടിപ്പിച്ചിട്ടുണ്ട്.

സിദ്ധൻമാർക്ക് ഈവക പ്രയോഗങ്ങൾ നിഷ്പ്രയാസം കാണിക്കുവാൻ കഴിയുമെന്നുള്ളതിനു ശാസ്ത്രവും ലോകാനുഭവവും തെളിവാണ്.

ഈ അത്ഭുതപുരുഷന്റെ ചരിത്രം രസകരമായിരിക്കും. നമുക്കു പഠിക്കാം.

---

## പ്രകരണം രണ്ട്.

---

### ജനനം

തിരുവനന്തപുരം രാജധാനിയിൽ നിന്നും മൂന്നു നാഴിക വടക്കുമാറിയാണ് കൊല്ലൂർഗ്രാമം. കൊച്ചു കുട്ടികൾക്കു കളിക്കാൻ ഉൽസാഹം കൂട്ടുന്ന പച്ച പിടിച്ച ചെറുകുന്നുകളും, കുററിക്കാടുകളും വിശാലങ്ങളായ നെൽപാടങ്ങളും കൊണ്ടു മനോഹരമാണ് ആ പ്രദേശം. അവിടെയുള്ള പുരാതനമായ ഒരു നായർഭവനത്തിൽ ശ്രീ ചട്ടമ്പിസ്വാമികൾ 1029- ചിങ്ങത്തിലെ ഭരണിനാളിൽ ജനിച്ചു. അമ്മ "നങ്ങാദേവി"

എന്ന മഹതിയും, അച്ഛൻ വാസുദേവശർമ്മാവ് എന്ന ബ്രാഹ്മണനുമായിരുന്നു.

ആ ദമ്പതികൾ തങ്ങളുടെ സീമന്തപുത്രന് അയ്യപ്പൻ എന്നു പേരിട്ടു; എങ്കിലും "കുഞ്ഞൻ" എന്ന ഓമനപ്പേരിലാണ് വിളിച്ചുവന്നത്.

ജനനകാലത്തു കുടുംബം വളരെ ദാരിദ്ര്യത്തിൽ പെട്ടിരുന്നതുകൊണ്ട് എട്ടു പത്തു വയസ്സാകുന്നതു വരെ കുഞ്ഞനെ വിദ്യാരംഭംപോലും ചെയ്യിക്കുന്നതിനു മാതാപിതാക്കൾക്കു സൗകര്യപ്പെട്ടിരുന്നില്ല.

കുട്ടികളി കൂട്ടിവായിക്കാൻ.

സമ്പ്രദായക്കാരായ കുട്ടികൾ അതുവഴി പള്ളിക്കൂടത്തിൽ പോകുന്നത് കുഞ്ഞൻ സാധാരണ കാണാറുണ്ട്. ആരെയും പെട്ടെന്നു സ്വാധീനമാക്കുന്നതിൽ ആ കുട്ടി മിടുക്കനാണ്. ക്രമേണ ആ വിദ്യാർത്ഥികളും കുഞ്ഞന്റെ കൂട്ടുകാരായി. ചിലപ്പോൾ അവരോടു കളിക്കും. ഒരു ദിവസം അവരുടെ ഓല വാങ്ങി നോക്കി. വളഞ്ഞുപുളഞ്ഞ ചിലവരകൾ, ഒന്നും മനസിലായില്ല. അവരോടു ചോദിച്ച് അന്നു ചില അക്ഷരങ്ങൾ പഠിച്ചു. അങ്ങനെ ആകുട്ടികളുമായുള്ള സഹകരണവും കളികളും കുഞ്ഞനെ ക്രമേണ കൂട്ടിവായിക്കാൻ പ്രാപ്തനാക്കി.

ഒളിവിദ്യ

കുടുംബത്തിൽ നിത്യവൃത്തിക്കു പ്രയാസം നേരി

ട്ടതുകൊണ്ട് കൊല്ലൂർമഠംവക ക്ഷേത്രത്തിലെ മാലകെട്ടുജോലി കുഞ്ഞൻ ചെറുപ്പത്തിലെ കൈക്കലാക്കി. ശമ്പളമായി നാഴി ഉണക്കലരിച്ചോറുകിട്ടും. മഠത്തിലെ അന്തർജ്ജനങ്ങളുടെ ഔദാര്യത്താൽ ലഭിച്ചുവന്ന ഉപ്പും മുളകും മററും കൂട്ടിയാണ് ആഹാരം കഴിച്ചുവന്നത്. മാത്രമല്ല മഠവും കുഞ്ഞൻെറ കുടുംബവും തമ്മിൽ വേഴ്ചയിൽ കഴിഞ്ഞിരുന്നു; അതുകൊണ്ട് ആ ബാലൻ മഠത്തിലെ ഒരു നിത്യസഹചാരിയായി തീർന്നു.

ഇക്കാലത്ത് മഠത്തിലെ പോററിയുടെ കുട്ടികളെ സംസ്കൃതം പഠിപ്പിക്കാൻ ഒരു ശാസ്ത്രികൾ അവിടെവന്നു താമസിച്ചിരുന്നു. ഭക്ഷണം കിട്ടിയതുകൊണ്ടുമാത്രം ജിജ്ഞാസുവായ കുഞ്ഞൻ തൃപ്തനായില്ല. ശാസ്ത്രികളുടെ അദ്ധ്യാപനരംഗത്തിൽ നമ്മുടെ ബാലൻെറ ശ്രദ്ധ നന്നേപതിഞ്ഞു. അദ്ധ്യാപകൻെറ ശ്ലോകം ചൊല്ലുന്നതിനും മററുമുള്ള സംഗീതഭാവമായിരിക്കണം കുഞ്ഞനെ പ്രത്യേകമായി അങ്ങോട്ട് ആകർഷിച്ചത്. സംഗീതം ആ ബാലന് അത്രയ്ക്കു പ്രിയമുള്ളതായിരുന്നു; കുഞ്ഞൻ ഭിത്തിക്കുമറഞ്ഞുനിന്ന് അവിടെ പഠിപ്പിക്കുന്ന ഭാഗങ്ങൾ വഴിയാംവണ്ണം ഗ്രഹിച്ചുവന്നു. ആ വിദ്യാർത്ഥിയുടെ ധാരണാശക്തി അൽഭുതകരമായിരുന്നു എന്തും ഒരൊററപ്രാവശ്യം കേട്ടാൽ മതി അപ്പോഴേ അതു മനസ്സിൽ സ്ഥിരമായി പതിയാൻ. ഈ ശക്തിവിശേഷം, കഥാനായകൻെറ ഗുരുക്കൻമാരെമാത്രമല്ല – ജീവിതത്തിൽ പലരേയും അതിശയിപ്പിച്ചിട്ടുണ്ട്.

ദിവസങ്ങൾ കുറെ കഴിഞ്ഞതിനുശേഷമാണ് ശാസ്ത്രികൾ കുഞ്ഞൻെറ ഒളിവിദ്യ മനസ്സിലാക്കുന്നത്. ഗുരു ഈ പുതിയ ശിഷ്യനെ ഒന്നു പരീക്ഷിച്ചു നോക്കി. പഠിപ്പിച്ചഭാഗങ്ങൾ ഒന്നൊന്നായി ചൊല്ലിക്കേൾപ്പിച്ചു: ഗുരു അൽഭുതപ്പെട്ടു. ഈ ശിഷ്യൻ അസാമാന്യനാണെന്ന് അദ്ദേഹം മനസ്സിലാക്കി. അതിപ്രീതനായ അദ്ധ്യാപകൻ കുറഞ്ഞകാലംകൊണ്ട് കുഞ്ഞനെ സംസ്കൃതത്തിലെ മിക്കകാവ്യങ്ങളും പഠിപ്പിച്ചു.

"എല്ലാം ഉണ്ടാകും."

ഈ കാലങ്ങളിൽ കുഞ്ഞൻ ക്ഷേത്രസന്നിധിയിലും മഠത്തിലുമായിട്ടാണ് മിക്കസമയവും കഴിച്ചുകൂട്ടിയിരുന്നത്. എന്തൊ ഒരുഘനഭാവം, കുഞ്ഞനെ കൂട്ടുകാരുടെകൂടെ "കരീല"പോലെ അലഞ്ഞുനടക്കുന്നതിന് അനുവദിച്ചിരുന്നില്ല. കുളിച്ച് വെടിപ്പായി ഭസ്മംധരിച്ച് കൂടകൂടെ മനമുററു പ്രാർത്ഥിക്കും.

അന്നൊരുദിവസം ജടാവല്കലധാരിയായ ഒരാൾ ക്ഷേത്രസന്നിധിയിൽ സമാധിയിൽ ഇരിക്കുന്നതു കണ്ടു. കുഞ്ഞൻ സമീപത്തെത്തി വിനയാനതനായി തൊഴുതു നിന്നു. സമാധിയിൽനിന്നും ഉണർന്ന ആ ദിവ്യൻ ആദ്യം കണ്ടത് ധ്രുവനെപ്പോലെ ഭക്തിപാരവശനായി കൂപ്പുകൈയോടെ നില്ക്കുന്ന കുഞ്ഞനെയാണ്. ആ മഹാത്മാവ് ആ കൊച്ചുഭക്തനെ അന്തശ്ചക്ഷുസ്സുകൊണ്ട് കണ്ടറിഞ്ഞിരിക്കണം; ആ ബാലനെ വാത്സല്യപൂർവം അരികിൽ വിളിച്ച് നിറുകയിൽ തലോടിക്കൊണ്ട് "ബാലസുബ്രഹ്മണ്യമന്ത്രം"

ഉപദേശിച്ചുകൊടുത്തു. എന്നിട്ട്—"ഇതു നീ സിദ്ധിവരുത്തിക്കൊള്ളുക. ഇതുകൊണ്ട് നിനക്കെല്ലാം ഉണ്ടാകും" എന്നരുളിച്ചെയ്തു.

കുഞ്ഞന് പതിമൂന്നോ പതിനാലോ വയസ്സേ ഇന്നു പ്രായമുള്ളു. ആ ബാലൻ വിധിപോലെ അനുഷ്ഠിച്ചു മന്ത്രസിദ്ധിവരുത്തി ഇതിനു ശേഷമാണ് ഒന്നാം പ്രകരണത്തിൽ പറഞ്ഞവിധമുള്ള വിദ്യകളും എന്തൊ ചില പ്രത്യേകതകളുമെല്ലാം കുഞ്ഞനിൽ കണ്ടുതുടങ്ങിയതെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്.

---

## പ്രകരണം മൂന്ന്.

"അവർക്കു പട്ടിണി നമുക്കു പട്ടിണിപോലെ"

വീട്ടിലെ വലുതായ ദാരിദ്ര്യം കുഞ്ഞൻപിള്ളയെ കണക്കററു പീഡിപ്പിച്ചിരുന്നു സ്വപ്രയത്നം കൊണ്ടു തന്നെ ജീവിക്കുന്നതിലാണ് അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നത്. ഈയിടയ്ക്ക് കൊല്ലൂർമഠത്തിലെ കണക്കെഴുത്തുജോലികൂടി കുഞ്ഞൻപിള്ളയ്ക്കുകിട്ടി. അതിൽനിന്നും ലഭിച്ചുവന്ന തുച്ഛമായ പ്രതിഫലം തന്റെ പ്രിയമാതാവിനെ ഏൽപ്പിക്കും. അതുകൊ

ണ്ട് അവർ കഷ്ടിച്ചു നിത്യവൃത്തി കഴിച്ചുവന്നു.

കുഞ്ഞൻപിള്ളയ്ക്ക് പതിനഞ്ചോ പതിനാറോ വയസ്സായി. അമ്മയുടെ നിർബന്ധത്താൽ തൻെറ ഒരു ജ്യേഷ്ഠനായ കൃഷ്ണപിള്ളയോടുകൂടി നെയ്യാററിൻകര രജിസ്ററർ കച്ചേരിയിൽ ആധാരം എഴുതാൻ പോയി. ഒരു ആധാരം എഴുതിയാൽ അന്ന് ഒരു പണം പ്രതിഫലം കിട്ടും. ആദ്യദിവസം എഴുതിയ വകയിൽ എട്ടുപണം കുഞ്ഞൻപിള്ളയ്ക്കു കിട്ടി. അതു വീട്ടിൽ ഏൽപ്പിക്കയും ചെയ്തു. നമ്മുടെ എഴുത്തുകാരൻെറ കൈയക്ഷരം നല്ലവടിവും ഭംഗിയും ഉള്ളതാണ്. അത് പലരേയും ആകർഷിച്ചു. അദ്ദേഹം ആധാരം എഴുതാൻ ചെന്നകാലത്ത് നെയ്യാററിൻകരരജിസ്ട്രേഷൻ ഇൻസ്പെക്ടർ ഷൺമുഖസുന്ദരംപിള്ള എന്നൊരാളായിരുന്നു. ഒരു സുബ്രഹ്മണ്യോപാസകൻ കൂടിയാണദ്ദേഹം. കുഞ്ഞൻപിള്ളയും സുബ്രഹ്മണ്യോപാസകനാണെന്ന് ഇൻസ്പെക്ടർ മനസ്സിലാക്കി. ഭക്തനും സൽസ്വഭാവിയും ആയ ആ ബാലൻെറ കൈയക്ഷരവും നടപടിയും ഷൺമുഖസുന്ദരംപിള്ളയെ സന്തോഷിപ്പിച്ചു. അദ്ദേഹം രജിസ്ട്രാഫീസിൽ സ്വകാര്യമായ ഒരു നിശ്ചയം ചെയ്തു. ആധാരം എഴുതിയാലും ഇല്ലെങ്കിലും വൈകുന്നേരം കുഞ്ഞൻപിള്ളയ്ക്ക് ആഫീസിൽ നിന്നും എട്ടുചക്രം വീതം കൊടുക്കണമെന്ന്.

കുഞ്ഞൻപിള്ള ഒരിക്കലും എഴുതാൻ മടികാണിക്കാറില്ല. എല്ലാർക്കും അദ്ദേഹത്തിനെ വലിയ പ്രിയ

മായിരുന്നു. വേണ്ടുവോളം ആധാരം കുഞ്ഞൻപിള്ള യ്ക്കു കിട്ടാറുണ്ട്. എന്നാൽ എല്ലാർക്കും ആധാരം കിട്ടിയെന്നു വരില്ല. കുഞ്ഞൻപിള്ളയാകട്ടെ, എട്ടുചക്രം കിട്ടിയാൽ ഒന്നും കിട്ടാത്ത തന്റെ കൂട്ടുകാർക്ക് ഒന്നും രണ്ടും ചക്രം വീതം പങ്കിട്ടു കൊടുക്കും. ഈ പ്രവൃത്തി കണ്ട് അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ പലപ്പോഴും കോപിച്ചിട്ടുണ്ട്. എന്നാൽ കുഞ്ഞൻപിള്ള "അവർക്കു പട്ടിണി നമുക്കു പട്ടിണിപോലെയല്ലേ" എന്നു പറഞ്ഞു അദ്ദേഹത്തിനെ സമാധാനിപ്പിക്കും. തന്നെപ്പോലെ ലോകത്തെ ദർശിച്ച, ചട്ടമ്പിസ്വാമികളുടെ കണ്ണിന് ധനവും തൃണവും തുല്യമാണ് ആ ഒരു മനഃസ്ഥിതി മററുള്ളവർക്കെങ്ങിനെയുണ്ടാകും?

ജ്യേഷ്ഠനോടൊത്ത് കുഞ്ഞൻപിള്ള ഭൂതപ്പാണ്ടിയിലും അല്പകാലം ആധാരം എഴുത്തുജോലിയിൽ താമസിച്ചിട്ടുണ്ട്. എങ്കിലും അവിടുത്തെ ശീതോഷ്ണസ്ഥിതി അദ്ദേഹത്തിന് അസഹ്യമായിരുന്നതിനാൽ വീണ്ടും നെയ്യാററിൻകര വന്നു താമസിക്കയാണുണ്ടായത്.

---

# പ്രകരണം നാല്

## ചട്ടമ്പി

പേട്ടയിൽ രാമൻപിള്ളആശാൻ പ്രസിദ്ധനായ ഒരദ്ധ്യാപകനും പണ്ഡിതനും ആയിരുന്നു. അദ്ദേഹത്തിൻെറ പാഠശാലയിൽ സംഗീതം, സാഹിത്യം തുടങ്ങി പലതും അഭ്യസിപ്പിച്ചിരുന്നു.

ആശാൻെറ പ്രസിദ്ധി നമ്മുടെ കുഞ്ഞൻപിള്ളയേയും അങ്ങോട്ടാകർഷിച്ചു. സാമാന്യം കാവ്യവ്യുത്പത്തിയും പ്രായവുമുള്ള കുഞ്ഞൻപിള്ളയെ ആശാൻ തൻെറ കീഴിൽ പള്ളിക്കൂടത്തിലെ ഒരു ചട്ടമ്പി (മാനിട്ടർ) ആയി നിയമിച്ചു. സഹപാഠികളും മററും അദ്ദേഹത്തെ 'ചട്ടമ്പി' എന്നു വിളിക്കുവാൻ തുടങ്ങി. ഇതിനാലാണ് "ചട്ടമ്പിസ്വാമികൾ" എന്ന പേരിൽ അദ്ദേഹം പിന്നീട് പ്രസിദ്ധനായിത്തീർന്നത്.

കുഞ്ഞൻപിള്ള പ്രധാനമായി സംഗീതമാണ് ആശാൻെറ അടുത്തുപഠിച്ചത്. ഇങ്ങനെ ആറുമാസത്തോളമേ അവിടെ കഴിഞ്ഞിരുന്നുള്ളു.

## ഒളിച്ചോട്ടം

ഇക്കാലങ്ങളിൽ മിക്കദിവസവും രാത്രിയിൽ കുഞ്ഞൻപിള്ളയെ കാണാതാവുക പതിവുണ്ട്. ഇത്

ആശാനും സഹപാഠികൾക്കും സംശയകാരണമായി. ഒരു ദിവസം ആശാൻെറ അഭിപ്രായപ്രകാരം ചിലർ അന്വേഷിച്ചു ചെല്ലുമ്പോൾ അടുത്തുള്ള ഒരു ക്ഷേത്രത്തിൽ ദേവീവിഗ്രഹം കെട്ടിപ്പിടിച്ച് സമാധിയിൽ ലയിച്ചിരിക്കുന്നതായികണ്ടു. അവർ അത്ഭുതത്തോടെ മടങ്ങിവന്ന് ആശാനെ വിവരം ധരിപ്പിച്ചു. ഈ സംഭവത്തിനുശേഷം കുഞ്ഞൻപിള്ള ചട്ടമ്പിയെ മററുള്ളവർ പ്രത്യേകം ബഹുമാനിച്ചുവന്നിരുന്നു.

## "ജ്ഞാനപ്രജാഗരം"

അന്ന്, യുവാക്കൻമാരുടെ അറിവും പ്രസംഗപാടവവും വർദ്ധിപ്പിക്കുന്നതിനായി രാമൻപിള്ള ആശാൻ "ജ്ഞാനപ്രജാഗരം" എന്ന പേരിൽ ഒരു സമാജം ആരംഭിക്കുകയുണ്ടായി. അറിവുള്ളവരായി തിരുവനന്തപുരത്ത് അന്നുള്ള മിക്ക യുവാക്കൻമാരും അതിലെ നിത്യപ്രാസംഗികൻമാരായിരുന്നു. മതപരമായ വിഷയമാണ് അവിടെ പ്രധാനമായി ആദരിച്ചിരുന്നത്. റെസിഡൻസിയിൽ മാനേജരായിരുന്ന "തൈക്കാട്ട് അയ്യാവ്" എന്ന മാന്യൻ സമാജത്തിന്ന് വരികയും പ്രസംഗങ്ങൾ ചെയ്യുകയും പതിവുണ്ട്. ശ്രീ: അയ്യാവ് ഒരു സുബ്രഹ്മണ്യഭക്തനും ഹഠയോഗിയുംകൂടി ആയിരുന്നു. കുഞ്ഞൻപിള്ള ചട്ടമ്പിയും അന്നു പ്രസംഗിക്കാറുണ്ട്. അവർ പരസ്പരം അവിടെ വച്ചു അന്നു പരിചയക്കാരായി. ചട്ടമ്പി അയ്യാവിൽ നിന്നും തമിഴിലുള്ള ചില പാടലുകൾ പഠിച്ചു. ഹഠയോഗപരങ്ങളായ ഏതാനും അഭ്യാസങ്ങൾകൂടി പരി

ശീലിക്കയുണ്ടായി.

കാളേജു പ്രൊഫസറൻമാരായിരുന്ന ചില പണ്ഡിതൻമാരിൽ നിന്ന് കുഞ്ഞൻപിള്ള ഇംഗ്ലീഷിലുള്ള തത്വശാസ്ത്രവും അന്നു പഠിച്ചു. ചിത്രമെഴുത്തിലും ചട്ടമ്പി പരിശീലനം സമ്പാദിച്ചത് അക്കാലത്തായിരുന്നു. ഛായാഭേദം വരാതെ ചിത്രമെഴുതാൻ ചട്ടമ്പി സ്വാമികൾക്ക് വശമായിരുന്നു. വിനോദചിത്രത്തിലാണ് അദ്ദേഹത്തിനു താല്പര്യം. ഒരു കുട്ടി "പുളിച്ചി മാങ്ങ" കടിച്ചുതിന്നുന്നതായി സ്വാമികൾ എഴുതിയ ഒരു ചിത്രം സമാധിപീഠത്തിൽ അടുത്തകാലംവരെ സൂക്ഷിച്ചിരുന്നത് എങ്ങിനെയൊ നഷ്ടപ്പെട്ടുപോയി.

വേദാന്തതത്വങ്ങൾ അറിയുന്നതിനുള്ള ആഗ്രഹം കുഞ്ഞൻപിള്ളചട്ടമ്പിയെ, ഒരു ഹഠയോഗിമാത്രമായിരുന്ന അയ്യാവിൽനിന്നും അകററി. അന്ന് തിരുവനന്തപുരം കോട്ടയ്ക്കകത്ത് പാർത്തിരുന്ന വേദാന്തപണ്ഡിതനായ സ്വാമിനാഥദേശികനെ ചട്ടമ്പി സമീപിച്ചു. തമിഴിലുള്ള വേദാന്തഗ്രന്ഥങ്ങൾ പലതും ദേശികരിൽനിന്നും അദ്ദേഹം ഗ്രഹിച്ചു.

---

# പ്രകരണം അഞ്ച്

## സർക്കാരുദ്യോഗം.

കണക്കുകൂട്ടുന്നതിൽ സ്വാമികൾക്കുള്ള സാമർത്ഥ്യത്തെ പ്രകടമാക്കുന്ന ഒരു യദൃച്ഛാസംഭവമാണ് അദ്ദേഹത്തെ സർക്കാരുദ്യോഗത്തിൽ പ്രവേശിപ്പിച്ചത്.

അന്ന് രാജാ സർ- ടി- മാധവരായർ ആയിരുന്നു തിരുവിതാംകൂർ ദിവാൻ. അദ്ദേഹം ഹജൂർകച്ചേരിയിൽ പല പരിഷ്കാരങ്ങളും വരുത്തി. കണക്കുകൾ എല്ലാം പുതിയ മട്ടിലാക്കുന്നതിനു കുറെ കണക്കപ്പിള്ളമാരെ പരീക്ഷിച്ചെടുക്കാൻ നിശ്ചയിച്ചു. അപേക്ഷകൻമാരെ വരുത്തി അവർക്ക് കണക്കിലുള്ള സാമർത്ഥ്യം പരീക്ഷിക്കാൻ കുറെ ചോദ്യം കൊടുത്തു. അടുത്തദിവസം ചെയ്തുകൊണ്ടുവരുവാൻ ആജ്ഞാപിച്ചു. അപേക്ഷകൻമാർ എല്ലാ ചോദ്യങ്ങളും ശരിയായി ചെയ്തു കൊണ്ടുവന്നു. ആരോ പറഞ്ഞുകൊടുത്തിരിക്കണമെന്നു ദിവാനു സംശയമായി അപേക്ഷകരെ ഭയപ്പെടുത്തിയപ്പോൾ കുഞ്ഞൻപിള്ള ചട്ടമ്പിയെന്നൊരാളാണ് കണക്കിന്റെ ഉത്തരം പറഞ്ഞുതന്നത് എന്ന് അവർ സത്യം തുറന്നു പറഞ്ഞു. ദിവാൻ ചട്ടമ്പിയെ വിളിപ്പിച്ചു. "ഏതു കണക്കും ചെയ്യുമോ" എന്ന് ചോദിച്ചു.

ചട്ടമ്പി—നോക്കാം.

ദിവാൻ വിഷമമേറിയ കണക്കിട്ടു. ചട്ടമ്പി വിരൽമടക്കികൂട്ടി ഉത്തരം പറഞ്ഞു. ദിവാൻ സന്തോഷിച്ച് അദ്ദേഹത്തെ നാലു സർക്കാർ രൂപാ ശമ്പളത്തിൽ ഒരു കണക്കപ്പിള്ളയായി നിയമിച്ചു.

മാസാവസാനത്തിൽ ദിവാൻജി സ്വന്തം കൈകൊണ്ടു ചട്ടമ്പിക്കു ശമ്പളം കൊടുത്തു. അതു പത്തു രൂപയുണ്ടായിരുന്നു. ചട്ടമ്പി തന്റെ ശമ്പളം നാലുരൂപാ എടുത്തിട്ട് ബാക്കി ദിവാൻജിക്ക് മടക്കിക്കൊടുത്തു ദിവാൻ നിർബന്ധിച്ചെങ്കിലും ചട്ടമ്പി ആ രൂപാ വാങ്ങിയില്ല. കിട്ടിയതു വീട്ടിലേൽപ്പിച്ചു. തനിക്കനർഹമായത് ചട്ടമ്പിസ്വാമികൾ ഒരിക്കലും സ്വീകരിച്ചിട്ടില്ല. ഈ സംഭവം സ്വാമികൾക്കു ധനത്തിലുള്ള അനാസക്തിയെ ആണ് കുറിക്കുന്നത്. ഇങ്ങനെ ലൗകികരെ പുരികം ചുളിപ്പിക്കുന്ന പലതും അദ്ദേഹം ചെയ്തിട്ടുണ്ട്.

"എപ്പോൾ വന്നിരിക്കുമോ
അപ്പോൾ നോക്കണം"

ത്രിവിക്രമൻ തമ്പി എന്ന ഒരു തഹസീൽദാരുടെ കീഴിലായിരുന്നു സ്വാമികൾക്ക് ഉദ്യോഗം. കുറെ അവധിക്കാവശ്യപ്പെട്ടു. തഹസീൽദാർ സമ്മതിച്ചില്ല. സ്വാമികൾ നിർബന്ധിച്ചു. തഹസീൽദാർക്കു കോപമായി. "ഞാൻ നാളെ ഇവിടെ വന്നു നോക്കുമ്പോൾ തന്നെ ആ സ്ഥാനത്തു കാണണം" എന്ന് തമ്പി ഉദ്യോഗഗൗരവത്തിൽ ഉത്തരവിട്ടു.

"ഇനി ഞാൻ എപ്പോൾ ഇവിടെ വന്നിരിക്കുമോ അപ്പോൾ നോക്കണം." എന്ന് ചട്ടമ്പി ഉടനടി ഉത്തരം കൊടുത്തു അങ്ങനെ അവർ തമ്മിൽ പിണങ്ങിപ്പിരിഞ്ഞു.

കീഴ്ജീവനക്കാരെ മിരട്ടി ശീലിച്ച ആ ഉദ്യോഗസ്ഥൻ നിസ്സംഗനായ ചട്ടമ്പിയിലും ആ വിദ്യ ഒന്നു പ്രയോഗിച്ചുനോക്കിയെന്നേ ഉള്ളു. അതു ഫലിക്കാതിരുന്നെങ്കിൽ അൽഭുതപ്പെടാനുമില്ലല്ലോ.

---

# പ്രകരണം ആറ്.

ശ്രീ: സുബ്ബാജടാപാഠികൾ

നവരാത്രി സംബന്ധിച്ചുള്ള വിദ്വൽസദസ്സിൽ പങ്കുകൊള്ളുവാൻ പല മഹാപണ്ഡിതൻമാരും വിദേശങ്ങളിൽ നിന്നുപോലും തിരുവനന്തപുരത്തു വന്നു ചേരുക പതിവാണ്. അങ്ങനെ അക്കൊല്ലത്തെ പണ്ഡിതസഭയിൽ ഉൾപ്പെടാൻ വന്ന വിദ്വാൻമാരിൽ എല്ലാത്തരത്തിലും പ്രധാനിയായിരുന്നു ശ്രീ. സുബ്ബാജടാപാഠികൾ. സർവവേദവേദാന്തവിദ്യാകുശലനായിരുന്ന അദ്ദേഹം സകല ശാസ്ത്രപണ്ഡിതനും ബ്രഹ്മനിഷ്ഠനും കൂടി ആയിരുന്നു.

ചട്ടമ്പിയുടെ ജിജ്ഞാസ, ശ്രീ: ജടാപാഠികളുമായി പരിചയപ്പെടുന്നതിന് ഇടയാക്കി. നിഷ്കളങ്കമായ ഭക്തി, അൽഭുതകരമായ ധാരണാശക്തി, അസാധാരണമായ പ്രതിഭാബലം വിനയാദിഗുണസമ്പന്നത ഇവയാൽ ആകൃഷ്ടനായ ജടാപാഠികൾ കുഞ്ഞൻപിള്ളയെ തന്റെ സ്വദേശമായ കല്ലടക്കുറിശ്ശിയിലേക്കു കൂട്ടികൊണ്ടുപോയി.

സന്താനമില്ലാതിരുന്ന ജടാപാഠികൾ കുഞ്ഞൻപിള്ളയെ പുത്രതേ്വന സ്നേഹിച്ചു. മഹർഷികല്പനായ ആ ആചാര്യനിൽനിന്നും ഗ്രഹണധാരണാപടുവായ കുഞ്ഞൻപിള്ള മൂന്നു നാലുകൊല്ലം കൊണ്ട്—വേദം, ഉപനിഷത്തുകൾ, വേദാന്തപാഠങ്ങൾ,

തർക്കവ്യാകരണമീമാംസാദി ശാസ്ത്രങ്ങൾ എല്ലാം പഠിച്ച് മഹാപണ്ഡിതനായി പരിണമിച്ചു.

സുബ്ബാജടാപാഠികളുടെ മഠം വിദ്വാന്മാരുടെ സങ്കേതമായിരുന്നു. ശാസ്ത്രവാദകോലാഹലംകൊണ്ടു് അവിടം മുഖരിതമാകാത്ത അവസരമില്ല. അന്നത്തെ പണ്ഡിതന്മാരുടെ സംശയച്ഛേദം വരുത്തുന്നതു് ജടാപാഠികളുടെ പുരോഭാഗത്തായിരുന്നുവെന്നാണു കേൾവി അവിടുത്തെ വിദ്വൽസദസ്സിലെ ഒരംഗമായിത്തീർന്ന കുഞ്ഞൻ പിള്ളയെ കുറിച്ചു് ഗുരുവിനു് പ്രത്യേകം മതിപ്പും അഭിമാനവും ഉണ്ടായിരുന്നു.

ചുരുക്കത്തിൽ കുഞ്ഞൻപിള്ളചട്ടമ്പിക്കു് തന്റെ പാണ്ഡിത്യത്തിനു് വേണ്ടത്ര ഉറപ്പും വിശാലതയും വർദ്ധിക്കുന്നതിനു് പററിയ ഒരു പരിസരമായിരുന്നു അവിടെ നിന്നും ലഭിച്ചതു്. ഇങ്ങനെ ജടാപാഠികളുടെ സന്നിധിയിൽനിന്നും നേടിയ വിജ്ഞാനസ്ഥിരത, പിന്നീടു ചട്ടമ്പിസ്വാമികളുടെ പ്രബലമായ പ്രതിഭയിൽക്കൂടി പ്രകാശിച്ചപ്പോൾ അതിന്റെ മുമ്പിൽ എത്തിയ പണ്ഡിതന്മാരെല്ലാം ശലഭങ്ങളെപ്പോലെ ചിറകു കരിഞ്ഞു് അസ്തപ്രഭരായിപ്പോയതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

ദേശസഞ്ചാരം; ഖുറാൻ പഠിച്ചു.

വിദ്യാഭ്യാസത്തിനുശേഷം കുഞ്ഞൻപിള്ളചട്ടമ്പി ദക്ഷിണ ഇന്ത്യയിൽ പല ഇടങ്ങളിലും സഞ്ചരിച്ചു; തന്റെ പാണ്ഡിത്യത്തിനു് സ്ഥിരതയും വിശാലതയും കൂട്ടി. സഞ്ചാരകാലത്തു് അനവധിമഹാന്മാരുമായി പരിചയിക്കുന്നതിനും, തമിഴിലും സംസ്കൃതത്തിലും വളരെ അപൂർവ ഗ്രന്ഥങ്ങൾ സമ്പാദിക്കുന്നതിനും ഇടയായി.

ഇസ്ലാംമതപണ്ഡിതനും വയോവൃദ്ധനുമായ

ഒരു "തങ്ങളി"ൽ നിന്നു പല വ്യാഖ്യാനങ്ങളോടുകൂടി "ഖുറാൻ" പഠിക്കുന്നതിന് ചട്ടമ്പിക്കു സൗകര്യം ലഭിച്ചു എന്നല്ല ഇസ്ലാം മതത്തിൽ അദ്ദേഹം നല്ല പാണ്ഡിത്യം നേടി.

ചട്ടമ്പിസ്വാമികൾക്ക് ഹിന്ദുമതത്തിനു പുറമേ ക്രിസ്തുമതത്തിലും ഇസ്ളാം മതത്തിലും വിപുലമായ അറിവുണ്ടായിരുന്നു. അദ്ദേഹം എഴുതീട്ടുള്ള "ക്രിസ്തുമതസാരം" "സർവമതസാമരസ്യം" മുതലായ ഗ്രന്ഥങ്ങൾ ഇതിനു് ഉത്തമദൃഷ്ടാന്തങ്ങൾ ആണു്.

### ആത്മാനന്ദസ്വാമികൾ

ഇക്കാലത്തുതന്നെയായിരിക്കണം സുപ്രസിദ്ധയോഗി ആത്മാനന്ദസ്വാമികളുമായി നമ്മുടെ ചരിത്രപുരുഷനു് പരിചയിക്കാൻ ഇടകിട്ടിയതു്. ആത്മാനന്ദസ്വാമികൾ പൂർവാശ്രമത്തിൽ ചാന്നാൻ വർഗത്തിൽ "കുമരവേലു" എന്നറിയപ്പെട്ടിരുന്ന ആളായിരുന്നു. മഹാസിദ്ധനും യോഗിയുമായ ഇദ്ദേഹം വളരെക്കാലം മരുത്വാമലയിൽ തപസ്സുചെയ്തിട്ടുണ്ടു്.

വിശാലഹൃദയനും പരിപക്വചരിതനുമായ ചട്ടമ്പി ആത്മാനന്ദസ്വാമികളെ ഗുരുവായി വരിച്ചു. നിഷ്കളങ്കമായ ഭക്തിയോടുകൂടി ശിഷ്യൻ ഗുരുവിനെ ശുശ്രൂഷിച്ചു; ഗുരു പ്രീതനായി; അഗസ്ത്യസമ്പ്രദായത്തിലുള്ള എല്ലാ യോഗമുറകളും ശിഷ്യനെ മുറപോലെ ശീലിപ്പിച്ച് അനുഗ്രഹിച്ചു.

---

# പ്രകരണം ഏഴ്.

## ഗ്രന്ഥപ്പുരയിൽ

ഇക്കാലത്താണ്, മന്ത്രതന്ത്രാദിശാസ്ത്രങ്ങളിലുള്ള പാണ്ഡിത്യം കൊണ്ട് പ്രസിദ്ധരും, എട്ടരയോഗത്തിൽ പ്രമാണികളുമായ ക്രുവറപ്പോററിമാരുടെ ഗ്രന്ഥപ്പുരയ്ക്കകത്തു കടന്ന് അവിടുള്ള രഹസ്യഗ്രന്ഥങ്ങൾ, മൂന്നുനാലു ദിവസം ആഹാരനിദ്രാദികൾ പോലുമില്ലാതിരുന്ന് പരിശോധിക്കയും പഠിക്കയും ചെയ്തത് ഗ്രന്ഥത്തിൻെറ മുമ്പിലിരുന്ന് ബുദ്ധിയുടെ പശി അടക്കുമ്പോൾ വയറിൻെറ വിശപ്പ് അദ്ദേഹം സ്മരിക്കാറില്ല.

അക്കാലത്ത് മററുതരത്തിൽ പുറത്തുവരാത്ത- മന്ത്രതന്ത്രാദികൾ, വൈദ്യം, ജ്യോതിഷം, മർമ്മശാസ്ത്രം മുതലായ വിഷയങ്ങളിലുള്ള അനവധി രഹസ്യഗ്രന്ഥങ്ങൾ സ്വാമികൾക്ക് അവിടെ നിന്നും ലഭിക്കയുണ്ടായി. ഏതൊന്നും ഒരിക്കൽകേട്ടാൽ ധരിക്കുവാനുള്ള അത്ഭുതമായ ശക്തിവിശേഷം അദ്ദേഹത്തിനുണ്ടെന്നു പറഞ്ഞുവല്ലോ? അതുകൊണ്ട് മറേറതൊരാളിനു കഴിയുന്നതിലും കൂടുതൽ അറിവു സമ്പാദിക്കുന്നതിന് അദ്ദേഹത്തിനു് നിഷ്പ്രയാസം കഴിഞ്ഞു:

ക്ഷേത്രങ്ങളിൽ നിത്യപൂജ, ഉത്സവബലി, ശ്രീഭൂതബലി, ബിംബപ്രതിഷ്ഠ മുതലായവയ്ക്ക് ആവശ്യമുള്ള മന്ത്രതന്ത്രാദികൾ വേണ്ടവണ്ണം അദ്ദേഹം പഠിച്ചു. പിന്നീട് ശ്രീ: നാരായണഗുരുസ്വാമികൾ ശ്രീ: നീലകണ്ഠതീർത്ഥപാദസ്വാമികൾ ആദിയായ സ ശിഷ്യന്മാരേയും പരിശീലിപ്പിക്കുകൂടി ചെയ്തു. മാത്രമല്ല ശ്രീഭൂത

ബലി മുതലായ ക്ഷേത്രോത്സവാദികാൎയ്യങ്ങൾക്ക് ആവശ്യമുള്ള ചെണ്ട, ഉടുക്ക്, തിമില തുടങ്ങിയ വാദ്യങ്ങൾ വരെ അദ്ദേഹത്തിന്റെ പരിശീലനത്തിന്റെ പരിധി എത്തിച്ചിരുന്നു.

"എന്തിനേറെപ്പറയുന്നു, അദ്ദേഹം മിക്കകലാവിദ്യകളും അഭ്യസിച്ചിട്ട് യഥാൎത്ഥത്തിൽ ഒരു സർവകലാവല്ലഭനായിത്തന്നെ പരിണമിച്ചു" എന്നാണ് ഒരിക്കൽ ഒരു പണ്ഡിതൻ * രേഖപ്പെടുത്തിയിട്ടുള്ളത്.

മാതൃമരണം; ഗൃഹത്യാഗം

കുഞ്ഞൻപിള്ള ചട്ടമ്പിയ്ക്കു് ഇന്നു് ഇരുപത്തിഅഞ്ചോളം വയസ്സുപ്രായമുണ്ടു്. അദ്ദേഹം നെടുമങ്ങാടു് വാമനപുരം മുതലായ ദിക്കുകളിൽ സഞ്ചരിക്കുകയായിരുന്നു. ആയിടെ കൈവശമുണ്ടായിരുന്ന കുറെ ഗ്രന്ഥങ്ങൾ ഒരഗ്നിബാധയിൽപ്പെട്ടു് നഷ്ടമായിപ്പോയി. ചില കഷ്ടതകളെല്ലാം അദ്ദേഹത്തിനു് ഇക്കാലത്തു് അനുഭവിക്കേണ്ടിവന്നു; പ്രിയമാതാവിനു് സുഖക്കേടാരംഭിക്കുന്നതും ഈ അവസരത്തിലാണ്. പിതാവ് പുത്രനു് അല്പം പ്രായമായതോടുകൂടി മൃതിയടഞ്ഞു.

പുണ്യവതിയായ തന്റെ അമ്മയ്ക്കു് അന്ത്യഘട്ടമായി എന്നു് സർവജ്ഞനായ ചട്ടമ്പിക്കു മനസ്സിലായി. അദ്ദേഹം മാതൃസന്നിധിയിൽ എത്തി; വേണ്ടപരിചൎയ്യകൾ ചെയ്തു. ശ്രീ ശങ്കരാചാൎയ്യർ സ്വജനനിയെ എന്നവണ്ണം ചട്ടമ്പിസ്വാമിയും തന്റെ ജനയിത്രിയെ പരമ

* ശ്രീ. കെ. നാരായണക്കുരുക്കൾ ബി. ഏ.

പദത്തിലെത്തിച്ചു; സംസ്കാരാദികൾ വിധിപോലെ ചെയ്തു കൃതകൃത്യനായി

പിന്നീട്—

"ശരണം നഹി മമ ജനനീ ന പിതാ ന സുതാ.
ന സോദരാ നാന്യേ
പരമം ശരണം ഇദമേവ ചരണം മമ മൂർധ്നി
ദൈശികന്യസ്തം."

എന്ന ഭാവനയിൽ ഗൃഹത്യാഗം ചെയ്തു; പിന്നെ വീട്ടിൽ കയറിയിട്ടില്ല.

---

## പ്രകരണം എട്ട്.

---

### ആത്മജ്ഞാനലബ്ധി

വേദം പഠിച്ചു; ഉപനിഷത്തുകൾ വായിച്ചു; തർക്കം വ്യാകരണം വേദാന്തം മുതലായ ശാസ്ത്രങ്ങളിൽ വിദ്വത്വം നേടി. എല്ലാ കലകളിലും കൗശലം സമ്പാദിച്ചു. ചുരുക്കത്തിൽ കുഞ്ഞൻപിള്ള ചട്ടമ്പി സർവവിദ്യാധിരാജനായി തീർന്നു; എങ്കിലും ഒരു അതൃപ്തി അനവരതം അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു ഹൃദയത്തിൻെറ ഒരു ഭാഗം അങ്ങനെ ഒഴിഞ്ഞുതന്നെ കിടക്കുന്നതായി അദ്ദേഹത്തിനു തോന്നി. ജന്മനാ വിരക്തനായ ചട്ടമ്പിയെ വിവാഹചിന്ത സ്പർശിച്ചതേ ഇല്ല. ധനവും സ്ഥാനമാനങ്ങളും തൃണതുല്യമാണെന്നു് അദ്ദേഹം പലപ്പോഴും വ്യക്തമാക്കി.

"ത്യാഗമെന്നതേ നേട്ടം
താഴ്മതാനഭ്യുന്നതി" എന്നമട്ടേ അദ്ദേഹത്തിലുള്ളു.

എന്തിനു് ഈ അസ്വാസ്ഥതയ്ക്കു പരിഹാരം തേടി അദ്ദേഹം പലേടത്തും ചുററിയലഞ്ഞു.

അങ്ങനെ "വട വീശ്വരം" എന്ന സ്ഥലത്തു് സഞ്ചരിക്കുന്ന കാലത്തു് ഒരു യദൃഛാസംഭവം അദ്ദേഹത്തെ അനുഗ്രഹിക്കയുണ്ടായി.

അവിടുള്ള ഒരു വീട്ടിൽ ഒരു സദ്യയുടെ കോലാഹലം നടന്നുകൊണ്ടിരിക്കുന്നു. പാവങ്ങൾ എച്ചിലില

വടിച്ചു നണച്ചിറക്കാമല്ലോ എന്നു കരുതി, അതാ! അവിടെ വട്ടംകൂടിയിട്ടുണ്ട്. കൂട്ടത്തിൽ ഒരു പടുവൃദ്ധൻ, മുഴുപ്രാകൃതൻ താനെന്തിനവിടെ വന്നുവെന്നോ എന്താണു ചെയ്യുന്നതെന്നോ ഉള്ള ബോധംപോലും ഇല്ലാതെ ഇരിക്കുന്നു.

എച്ചിലില വന്നു വീണുതുടങ്ങി പട്ടികളും പാവങ്ങളും തമ്മിലുള്ള കടിപിടിബഹളം തകൃതിയായി നടക്കുന്നു. ആ വൃദ്ധൻ ബഹളത്തിൽ പെട്ടു; എങ്കിലും താമരഇലയിൽ നീർത്തുള്ളിപോലെ ഒന്നിലും ചേർന്നില്ല. ഒടുവിൽ ഉദാസീനമായി എണീററങ്ങു നടന്നു.

പട്ടിണിപ്പാവങ്ങളുടെ ഇടയിലെ സംഭവങ്ങൾ മററാരും അത്ര ശ്രദ്ധിച്ചില്ല. ക്ഷണിക്കപ്പെട്ടവരുടെ കൂട്ടത്തിലുള്ള ലോകനിരീക്ഷണപടുവായ ഒരു യുവാവു മാത്രം ആ വൃദ്ധൻെറ ചേഷ്ടകൾ പ്രത്യേകം ശ്രദ്ധിച്ചുകൊണ്ടിരുന്നു. വൃദ്ധനിൽ ചില ദിവ്യത്വം ഉള്ളതായി; സർവശാസ്ത്രതത്വവേദിയായ ആ യുവാവു മനസ്സിലാക്കി. അവധൂതലക്ഷണങ്ങൾ തികഞ്ഞുകണ്ട അദ്ദേഹത്തെ ഒരുത്തമഗുരുവായി ആ ചെറുപ്പക്കാരൻ ദർശിച്ചു.

ഇരുമ്പിൻസൂചിയെ കാന്തംപോലെ വൃദ്ധൻ യുവാവിനെ ആകർഷിച്ചു. വൃദ്ധൻ പോയവഴി ആ ചെറുപ്പക്കാരൻ പിൻതുടൎന്നു. വൃദ്ധൻ തിരിഞ്ഞുനോക്കിയില്ല, യുവാവും സർവം മറന്നു് അദ്ദേഹത്തെ അനുഗമിച്ചു. സമയം സന്ധ്യയായി,—അവർ ഒരു വനാന്തരത്തിലെത്തി. വൃദ്ധൻ തിരിഞ്ഞുനിന്നു. യുവാവ് അദ്ദേഹത്തിൻെറ മുഖത്തു സൂക്ഷിച്ചുനോക്കി. അവരുടെ കണ്ണുകൾ പരസ്പരം ഇടഞ്ഞു. ഒരു ദിവ്യതേജസ്സ് ആ പ്രാകൃതനിൽ നിന്നു തന്നിലേക്കു പ്രവഹിക്കുന്നതായി യുവാവു കണ്ടു.

യുവാവിനെ സർവഗുണങ്ങളും തികഞ്ഞ ഉത്തമാധികാരിയായ ഒരു ശിഷ്യനാണെന്നു ഗുരു ഗ്രഹിച്ചു. ആത്മതത്വത്തെ അറിയുവാനുള്ള അദ്ദേഹത്തിന്റെ അതിയായ ആഗ്രഹത്തേയും ആ അവധൂതഗുരു മനസ്സിലാക്കി. ഗുരു ശിഷ്യന്റെ നിറുകയിൽ കൈവച്ചു. ശിഷ്യൻ നിർവൃതനെപ്പോലെ നിലകൊണ്ടു.

ആ ദിവ്യഗുരു * മഹാവാക്യപൂർവകം ജ്ഞാനോപദേശം ചെയ്തു് ആത്മസാക്ഷാൽക്കാരം നൽകി. ശിഷ്യനെ അനുഗ്രഹിച്ചു ജീവന്മുക്തനായ ഈ യുവധന്യൻ ആണ് നമ്മുടെ കഥാനായകനായ ശ്രീ ചട്ടമ്പിസ്വാമികൾ.

അദ്ദേഹം വെള്ളത്തിൽ വീണ വെണ്ണപോലെ നിർലീനനായി നിത്യാനന്ദമനുഭവിച്ചുകൊണ്ട് അമൂല്യങ്ങളായ ഫലങ്ങൾ വിതറുന്ന അനവധി പ്രവൃത്തികൾ ലോകസംഗ്രഹാർത്ഥം ചെയ്തിട്ടുണ്ട്. അത്ഭുതകരങ്ങളായ അവയുടെ ദിവ്യമായ മധുരരസം നമുക്കനുഭവിക്കാം.

---

* മഹാവാക്യങ്ങൾ, 1) 'പ്രജ്ഞാനംബ്രഹ്മ', 2) 'അയമാത്മാബ്രഹ്മ', 3) 'തത്വമസി' 4) 'അഹംബ്രഹ്മാസ്മി'

ഇങ്ങനെയുള്ള മഹാവാക്യങ്ങളുടെ അർത്ഥം ഗുരുവിൽ നിന്നു ശ്രവിച്ച ശിഷ്യൻ, മനനനിദിധ്യാസനങ്ങൾകൊണ്ടു അജ്ഞാനകല്പിതമായ ബന്ധം നശിപ്പിച്ച് താൻ ജ്ഞാനസ്വരൂപമായ ബ്രഹ്മമാണെന്നറിഞ്ഞ് ജീവന്മുക്തിദശയെ പ്രാപിക്കുന്നു.

# പ്രവർത്തനഘട്ടം.

---

## പ്രകരണം ഒന്ന്

കേരളത്തിന്റെ അസാധാരണമായ കഴിവ് ഭാരതത്തെ പലതവണ പ്രണമിപ്പിച്ചിഴണ്ട്. ശ്രീശങ്കരന്റെ കുഞ്ഞിക്കാലടികൾ പതിഞ്ഞ "കാലടി"യിൽ കുനിയാത്ത ഭാരതീയശിരസ്സുകൾ ഇല്ല. മഹാബലി തുടങ്ങിയ കേരളചക്രവർത്തിമാർ എത്രയോ പ്രാവശ്യം ഭാരതം അടക്കിവാണു.

അത്രയ്ക്ക് പുരാതനവും, പ്രബലവും, പാവനവുമാണ് കേരളസംസ്ക്കാരം. അത് വിലക്ഷണമതക്കാരായ വിദേശികളുടെ കൂടെകൂടെയുള്ള ആക്രമണംമൂലം താറുമാറായിത്തീർന്നു. ആചാരങ്ങൾ ദുഷിച്ചു.

പുരാതനകാലത്ത് മലയാളികൾ ധർമ്മതൽപരരും, രാജാധികാരമുള്ള പ്രഭുക്കന്മാരും, ദേശാധിപന്മാരും, പരാക്രമശാലികളും ആയിരുന്നു. അവരുടെ കൂട്ടത്തിൽ മുക്തന്മാരും സിദ്ധന്മാരും യോഗികളും മറ്റും ദുർലഭമായിരുന്നില്ല. എങ്കിലും ആര്യബ്രാഹ്മണരുടെ വരവോടെ,—ആര്യമതത്തിന്റെ— കലർപ്പോടെ — ഒക്കെയും കണ്ടമാനം കുഴഞ്ഞുമറിഞ്ഞു. ഭാഷ അറിയാതെയും കാര്യം ഗ്രഹിക്കാതേയും ആത്മാഭിമാനത്തെ തട്ടിയുടയ്ക്കുന്ന പല സംഗതികളും വിദേശികളിൽനിന്നും പകർത്തി

തലയിൽ കയററി ചാതുർവർണ്ണ്യവും ജാതിഭേദവും അങ്ങനെ വന്നുകയറി കേരളത്തിന്ന് കളങ്കം ഉണ്ടാക്കിവച്ചു. ചരിത്രം തന്നെ വികൃതമായി വരച്ചു.

ഈ കാലഘട്ടത്തിലാണ് ശ്രീ ചട്ടമ്പിസ്വാമികൾ അവതരിച്ചത്. മഹർഷികല്പനായ അവിടത്തെ ശ്രദ്ധ ആദ്യമായി പതിഞ്ഞത്, —കേരള ചരിത്രപരുങ്ങളായ തെററിദ്ധാരണകൾ പരിഹരിക്കുന്നതിനും, ദുരാചാരങ്ങൾ നീക്കം ചെയ്യുന്നതിനും, ജാതിമൂലമുള്ള ഉച്ചനീചത്വങ്ങൾ തട്ടിനിരപ്പാക്കുന്നതിനും, മലയാളികളുടെ ആത്മാഭിമാനത്തെ പുനഃസ്ഥാപിക്കുന്നതിനും ആയിരുന്നു.

സ്വാമികൾ, അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങൾ, പ്രബന്ധങ്ങൾ, പ്രഭാഷണങ്ങൾ മുതലായവയും,— ശിഷ്യന്മാരും അവരുടെ പ്രവൎത്തനങ്ങളും, അനുയായികളും വഴിയായും കേരളസംസ്കാരത്തിൻെറ പുനരുദ്ധാരണത്തിന്,—മനുഷ്യസമുദായത്തിൻെറ ഉൽഗതിക്ക് — ആയി പ്രവൎത്തിച്ചുവന്നു. സ്വാമികളുടെ ജീവിതം മലയാളരാജ്യത്തിന്ന് ഒരു പരിവൎത്തനഘട്ടത്തിൻെറ ഉദയമായിരുന്നു.

സ്വാമികളുടെ ഗ്രന്ഥങ്ങളും, പ്രബന്ധങ്ങളും, ഓരോന്നും വിജ്ഞാനരത്നങ്ങളുടെ കലവറകളാണ്. യുക്തികളുടേയും പ്രമാണങ്ങളുടേയും പ്രസരിപ്പ് സ്വാമികളുടെ പുസ്തകത്തിലും പരിസരത്തിലും വിഹരിക്കുന്നവൎക്ക് പുത്തൻപുത്തനായി അളവില്ലാതെ ഉണ്ടാവുകയാണ് പതിവ്.

## പ്രാചീനമലയാളം

കേരളം വീരഹത്യാപാപം തീരാൻവേണ്ടി പരശുരാമൻ മഴുവെറിഞ്ഞുണ്ടാക്കി വിദേശത്തുനിന്നും ബ്രാ

ഹ്മണരെ കൊണ്ടുവന്ന് അവക്ക് ദാനം ചെയ്തിട്ടുള്ള താണ്. എന്ന അയുക്തികവും അപ്രാമാണികവും ആയ ചരിത്രപാഠങ്ങളെ സ്വാമികൾ നിശ്ശേഷം നിർമ്മാർജ്ജനം ചെയ്തു

കേരളം, പ്രകൃതിക്കനുകൂലമായി താനേതന്നെ സമുദ്രം നീങ്ങി കാലക്രമത്തിൽ ഉണ്ടായ ഭൂമിയാണ്. മലയപർവതവാസികളായി നാകന്മാർ എന്നൊരുകൂട്ടം ആളുകൾ ഉണ്ടായിരുന്നു അവർ മലയപർവതത്തോടു തൊട്ട് സമുദ്രം നീങ്ങിക്കണ്ട സ്ഥലത്തു പ്രവേശിച്ചു വെട്ടിക്കിളച്ചു ഫലഭൂയിഷ്ഠമാക്കിത്തീർത്തു. അതാണ് കേരളം അത് അവക്ക് ജന്മസ്വത്താണ് മലയാളക്കരയിൽ ആദ്യം പ്രവേശിച്ചതും ജന്മാവകാശം നേടിയതും അവരാണ്.

ആദ്യം അറുപത്തിനാലു ഗ്രാമക്കാരായി മലയാളനാടിനെ ഭരിച്ചിരുന്ന നാകന്മാർ സദാചാരികളും ധൈര്യശാലികളുമായ പ്രഭുക്കന്മാരായിരുന്നു ഇവരുടെ പരമ്പരയാണ് ഇന്നത്തെ നായന്മാർ.

പിൽക്കാലം ഉപജീവനമാർഗമന്വേഷിച്ചു കേരളത്തിൽ വന്നുകേറിയവരാണ് ബ്രാഹ്മണർ അവർ ആദിമനിവാസികളായ നാകന്മാരുടെ കീഴിൽ പലതരത്തിലുള്ള പ്രവൃത്തിചെയ്തു ജീവിച്ചു വരികയാണുണ്ടായത്. ദാസ്യവൃത്തിചെയ്തും, ദാനം സ്വീകരിച്ചും മറ്റൊരോ ഇനത്തിലും മലയാളക്കരയിൽ വസ്തുക്കൾ സമ്പാദിച്ചു ആര്യബ്രാഹ്മണർ മലയാളികളായിത്തീൎന്നു. എന്നാൽ നായന്മാർ തുടങ്ങിയ കേരളീയർ അങ്ങനെയുള്ള ബ്രാഹ്മണരിൽനിന്നും, താഴ്മയും അവമതിയും ഉള്ളവരായി കാലാന്തരത്തിൽ കാണാൻ ഇടയായി. അത് ഉദാസീനതയും അജ്ഞതയും മൂലം സ്വയം കൃതാനർത്ഥമെന്ന നിലയിൽ വന്നുകൂടിയതാകുന്നു.

ഈ സംഗതികൾ മററാർക്കും അധികം ലഭിച്ചിട്ടില്ലാത്ത വളരെ പുരാതനരേഖകളും; മററുപ്രമാണങ്ങളും യുക്തികളും കൊണ്ട് സ്വാമികൾ 'പ്രാചീനമലയാള'മെന്ന ഉൽകൃഷ്ടമായ കേരളചരിത്രപരമ്പരവഴി സ്ഥാപിച്ചിരിക്കുന്നു. മൂന്നു ഭാഗങ്ങൾ എഴുതിത്തീർന്നിരുന്നുവെങ്കിലും ഒന്നാംഭാഗം മാത്രമേ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളു. കേരളചരിത്രകാരൻമാരുടെ– മലയാളികളുടെ—ഇടയിൽ പൊതുവെ ഒരു പരിവർത്തനം തന്നെ സ്വാമികളുടെ പ്രാചീനമലയാളം വരുത്തിക്കൂട്ടി. മലയാളഭൂമിയുടെ ഉത്ഭവം, വളർച്ച, ആദിമനിവാസികൾ, ആദിസ്വഭാവം, പരിവർത്തനങ്ങൾ, ഭാഷാരീതി മുതലായവയെ കുറിച്ച് ഇത്രയും കൂടുതൽ പുരാതനചരിത്രരേഖകൾ വെളിപ്പെടുത്തീട്ടുള്ള ഒരു കേരളചരിത്രകാരൻ ഉണ്ടായിട്ടില്ലെന്നു തന്നെ പറയാം· പ്രാചീനമലയാളം, നായൻമാർ തുടങ്ങിയ കേരളീയരുടെ ആത്മാഭിമാനവും, ചരിത്രവും പുനരുജ്ജീവിപ്പിച്ച ഒരു ഉൽകൃഷ്ടഗ്രന്ഥമാണ്. പ്രാചീനമലയാളത്തിൻെറ പുറപ്പാട് ആകപ്പാടെ മലയാളികളുടെ ഇടയിലും, ചരിത്രത്തിലും ഒരിളക്കം ഉണ്ടാക്കി.

## 2. വേദാധികാരനിരൂപണം

വേദം, ധർമ്മാധർമ്മബോധവും പരമാത്മജ്ഞാനവും പ്രദാനം ചെയ്യുന്നു. അത് ഈശ്വരനിർമ്മിതമാണ്. ബ്രാഹ്മണരിൽ ചിലർക്കുമാത്രമേ അതഭ്യസിക്കുവാൻ അധികാരമുള്ളു. ശൂദ്രാദികൾക്കു എഴുത്തുപോലും പഠിക്കുവാൻ അവകാശമില്ല. അക്ഷരം പഠി

ച്ച ശൂദ്രനെ ദൂരെ അകററണം. വേദവാക്യങ്ങളുടെ ശബ്ദം പോലും ശൂദ്രാദികൾ കേട്ടുകൂട.

എന്നിങ്ങനെ ബ്രാഹ്മണമതപ്രവാചകൻമാരും, ചില ദുർവിദഗ്ദ്ധപണ്ഡിതൻമാരും മററുമായി ഏതാനും സങ്കേതങ്ങൾ ഏർപ്പെടുത്തി; മനുഷ്യനെ മനുഷ്യനിൽനിന്നകററി, മൃഗീയതയിലേക്കു തള്ളി. ശ്രീ ചട്ടമ്പിസ്വാമികൾ, മനുഷ്യസമുദായത്തിൻെറ അധികാരവകാശങ്ങളും അഭിമാനവും അടിച്ചമർത്തുന്ന ബ്രാഹ്മണമതത്തിൻെറ ഇങ്ങനെയുള്ള അധാർമ്മികങ്ങളായ ആചാരങ്ങൾ അത്യന്തം വെറുത്തും അത്തരം സങ്കേതങ്ങൾ — അഭിപ്രായങ്ങൾ — സത്യമില്ലാത്തവയും സ്വാർത്ഥപൂരണത്തിൻെറ പ്രവചനങ്ങളും നിരർത്ഥകങ്ങളുമാണ് എന്നദ്ദേഹം ഉൽഘോഷിച്ചു. വേദം അപൗരുഷേയമല്ല; പൗരുഷേയം— മനുഷ്യൻ നിർമ്മിച്ചിട്ടുള്ളത്— ആണ്. ഋഗ്വേദം ഒന്നാംസൂക്തത്തിന്നു തന്നെ കർത്താവുണ്ട്. അത് വിശ്വാമിത്രൻെറ പുത്രനായ "മധു" എന്ന ഋഷിയാണ്. അങ്ങനെ ഓരോ സൂക്തത്തിന്നും അതതിൻെറ കർത്താക്കൻമാരായ ഋഷിമാരും ഉണ്ട്. ചുരുക്കത്തിൽ മനുഷ്യരായിരുന്ന ഋഷികളാൽ രചിക്കപ്പെട്ടിട്ടുള്ളതാണു വേദം. അഥവാ ഈശ്വരപ്രോക്തമായാൽ തന്നെയും മനുഷ്യരിൽപെട്ടവർക്കെല്ലാം അതഭ്യസിക്കുന്നതിനും അധികാരമുണ്ട്

ഈ ലോകത്തിൽ ജീവിക്കാൻ ഭക്ഷണമാവശ്യമാണെങ്കിൽ ഈ ലോകത്തും ഏതു ലോകത്തും ജീവിക്കുന്നതിന് ജ്ഞാനം അത്യാവശ്യമാണ്. ക്ഷത്രിയന് അദ്ധ്യാപനവും ശൂദ്രന് അദ്ധ്യയനവും ആകാമെന്നുള്ളതിന് അനവധി ആചാരപ്രമാണങ്ങൾ വേദത്തിൽനിന്നുതന്നെ സ്വാമികൾ ഉദ്ധരിച്ചു കാണിച്ചിട്ടുണ്ട്.

വേദമോ വേദാന്തമോ ശാസ്ത്രങ്ങളോ മന്ത്രതന്ത്രാദികളോ എന്നല്ല വിജ്ഞാനപ്രദങ്ങളായ എല്ലാം തന്നെ ബ്രാഹ്മണൻമുതൽ ചണ്ഡാലൻവരെയുള്ള ഏതു മനുഷ്യനും അഭ്യസിക്കാനുള്ള അധികാരമുണ്ട്. ഇതിന് വേദങ്ങളിലും ഉപനിഷത്തുകളിലും നിന്ന് അനവധി പ്രമാണങ്ങൾ യുക്തിപൂർവകം ഉദ്ധരിച്ചു സ്ഥാപിച്ചിട്ടുള്ള പ്രയോജനകരവും വിപ്ലവപരവും ആയ ഒരു ഗ്രന്ഥമാണ് വേദാധികാരനിരൂപണം ഈ അഭിപ്രായം വച്ചുകൊണ്ടാണ് സ്വാമികൾ സ്വശിഷ്യർ ശ്രീ നാരായണഗുരുവിനെക്കൊണ്ടു ക്ഷേത്രപ്രതിഷ്ഠാദികൾ ചെയ്യിച്ചിട്ടുള്ളത്. വശാലാത്മാവായി അദ്ദേഹം ശ്രീ നീലകണ്ഠതീർത്ഥരുടെ "ആചാരപദ്ധതി" മുതലായ ഗ്രന്ഥങ്ങൾ വഴി മന്ത്രതന്ത്രാദിയും വെളിപ്പെടുത്തിച്ച് അബ്രാഹ്മണർക്കധീനമാക്കി.

## 3. ആദിഭാഷ.

സ്വാമികളുടെ പരിവർത്തനാത്മകമായ മററൊ

രു ഗ്രന്ഥമാണ് "ആദിഭാഷ". ഇതു തമിഴിലാണ് ആദ്യം എഴുതിയത്. തമിഴിൽ പ്രസിദ്ധപ്പെടുത്തീട്ടുള്ളതായും ചിലർ പറയുന്നുണ്ട്. എങ്കിലും അപ്രസാധിതമായിട്ടാണ് അറിവ്. ഇതിൽ കുറെ ഭാഗം സ്വാമികൾ മലയാളത്തിൽ തർജ്ജിമ ചെയ്തിട്ടുണ്ട്. ഇന്നുവരെയുള്ള ഭാഷാശാസ്ത്രജ്ഞൻമാരുടേയും ചരിത്രകാരൻമാരുടേയും അഭിപ്രായത്തിനു ഭിന്നമായി ആദിഭാഷ, തമിഴ് — മൂലദ്രാവിഡഭാഷ — ആണ്— എന്നും, ആദിമജനതയുടെ ഉത്ഭവം തെക്കേഏഷ്യയിൽ കന്യാകുമാരിക്കു 9000 നാഴിക തെക്കുള്ള "പറുളി"നദിക്കും ഇടയ്ക്ക് വെള്ളം കേറിപ്പോയതായി തമിഴ്പ്രമാണങ്ങളിൽ കാണുന്ന ഭാഗങ്ങളിൽ എവിടെയോ ആയിരിക്കണം എന്നും "അഗസ്ത്യർ ഞാലനൂൽ" തുടങ്ങി അനവധി പുരാതന തമിഴ് ഗ്രന്ഥങ്ങളിൽനിന്നും പ്രമാണങ്ങൾ ഉദ്ധരിച്ച് സ്വാമികൾ സ്ഥാപിച്ചിട്ടുണ്ട്.

ഡാക്ടർ കാൽഡുവെല്ലിനെ കഴിഞ്ഞാൽ ദ്രാവിഡഭാഷയിൽ ചരിത്രപരമായും ഭാഷാപരമായും ഇത്രയും കൂടുതൽ ഗവേഷണം നടത്തുകയും ധീരമായ ഒരഭിപ്രായം രേഖപ്പെടുത്തുകയും ചെയ്തിട്ടുള്ളവർ ചുരുക്കമെന്നുതന്നെ പറയാം.

## 4. അദ്വൈതചിന്താപദ്ധതി.

മൂലപ്രകൃതിയിൽനിന്ന് — ബ്രഹ്മത്തിൻെറ സന്നിധാനവിശേഷത്താൽ ത്രിമൂർത്തികൾ കൽപ്പിക്ക

പ്പെടുന്നു. പിന്നെ ജീവാത്മാക്കൾ, ആകാശാദി മഹാഭൂതങ്ങൾ, സൂക്ഷ്മസ്ഥൂലാദിശരീരം ഇവയുടെ ഉത്പത്തിസ്ഥിതിപ്രളയാദികൾ മുതലായവ വിവരിക്കുന്നു. മഹാവാക്യവിവരണങ്ങളോടുകൂടി ആത്മതത്വജ്ഞാനമാർഗ്ഗം ഉപദേശിക്കുന്നു. ഈവക വേദാന്തതത്വങ്ങൾ പാമരനുപോലും നിഷ്പ്രയാസം മനസ്സിലാകത്തക്കവിധം ലളിതമധുരമായ ഭാഷയിൽ വിവരിച്ചിട്ടുള്ള ഒരു ഗ്രന്ഥം ചട്ടമ്പിസ്വാമികളുടെ അദ്വൈതചിന്താപദ്ധതിയല്ലാതെ വേറൊന്നു മലയാളത്തിലില്ല.

## 5. ജന്തുകാരുണ്യനിരൂപണം.

ശ്രീ ബുദ്ധനുശേഷം അഹിംസയുടെ തത്വത്തെ സാക്ഷാൽകരിക്കയും, അതു ജീവിതം കൊണ്ട് പ്രകടിപ്പിക്കയും പ്രചരിപ്പിക്കയും ചെയ്തിട്ടുള്ളവർ ചുരുക്കമാണ്, സ്നേഹത്തിന്റെ – കാരുണ്യത്തിന്റെ – അനുഭവസിദ്ധിയിൽ സർവജീവജാലങ്ങളും അധീനമായിത്തീരുമെന്ന് സ്വാമികൾ ജീവിതംകൊണ്ട് വ്യക്തമാക്കി. തത്വം ആലോചിച്ചാൽ ലോകത്തിന്റെ നില അഹിംസയിൽ കെട്ടിപ്പടുത്തതാണ്. ജന്മസാഫല്യമായ മോക്ഷപദം പ്രാപിക്കുന്നതിനും അഹിംസയിൽ കൂടിയേ കഴിയൂ എന്നും സ്വാമികൾ വിശ്വസിക്കുന്നു. ഈ തത്വത്തെ സ്ഥാപിച്ചിട്ടുള്ള ഒരു മഹനീയഗ്രന്ഥമാണ് ജന്തുകാരുണ്യനിരൂപണം. (ഇത് എം. എൻ. നായർ മാസികവഴി പ്രസിദ്ധപ്പെടുത്തീട്ടുണ്ടെന്നല്ലാതെ പുസ്തകരൂപത്തിൽ ആക്കീട്ടില്ല.)

## ജന്തുകാരുണ്യനിരൂപണം

"ചിദാകാശലയം" എന്ന ഗ്രന്ഥത്തിൽ വേദാന്ത രഹസ്യങ്ങൾ സാധാരണനുപോലും സുഗ്രഹമാകത്തക്ക വിധം പ്രതിപാദിച്ചിട്ടുണ്ട്.

"അദ്വൈതപഞ്ജരം" "ബ്രഹ്മതത്വനിർഭാസം" "സർവമതസാമരസ്യം" തുടങ്ങി വേറെയും അനവധി ഗ്രന്ഥങ്ങൾ അദ്ദേഹം വിരചിച്ചിട്ടുണ്ട്.

## പ്രബന്ധങ്ങൾ.

"മനോനാശം", "ദേശനാമങ്ങൾ", "ശരീരതത്വസംഗ്രഹം", "ഒഴിവിലൊടുക്കം", "പ്രപഞ്ചത്തിൽ സ്ത്രീ പുരുഷൻമാർക്കുള്ള സ്ഥാനം", "തമിഴകം" എന്നീ പേരുകളിലും മററുമായി അനവധി പ്രബന്ധങ്ങളും സ്വാമികൾ എഴുതുകയുണ്ടായിട്ടുണ്ട്. ഇവയിൽ പലതും മാസികാപത്രങ്ങൾവഴി പ്രസിദ്ധപ്പെടുത്തീട്ടുള്ളവയുമാണ്.

## കവിത

ലളിതകോമളമായ ഭാഷയിൽ ആഹ്ളാദകമായ കവിത എഴുതുന്നതിൽ സ്വാമികൾക്കു വളരെ സാമർത്ഥ്യമുണ്ടായിരുന്നു. മലയാളം, സംസ്കൃതം, തമിഴ് എന്നീ മൂന്നു ഭാഷകളിൽ ഏതിലാണ് അദ്ദേഹത്തിനു കൂടുതൽ സ്വാധീനമെന്നു തീർത്തുപറയുവാൻ പ്രയാസം. മൂന്നുഭാഷകളിലും കവിതയും ഗ്രന്ഥങ്ങ

ളും സ്വാമികൾ എഴുതീട്ടുണ്ട്. സ്വാമികളുടെ നിമി . ഷകവിതാസാമർത്ഥ്യം പ്രസിദ്ധമാണ്. അവിടു ത്തെ മലയാളകവിതയിൽ നിന്നു ദൃഷ്ടാന്തമായി ഒരു പദ്യം മാത്രം ഇവിടെ ഉദ്ധരിക്കുന്നു.

"മേലേ മേലേ പയോധൗ തിരനിരയതുപോൽ
ഗദ്യപദ്യങ്ങളോർക്കും-
കാലേ കാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
ചിന്നിടും തേൻകുഴമ്പേ!
ബാലേ, ബാലേ, മനോജ്ഞേ, പരിമൃദുലതനോ
യോഗിമാർ നിത്യമുണ്ണും-
പാലേ, ലീലേ, വസിക്കെൻമനസി സുകൃത-
സന്താനവല്ലീ, സുചില്ലീ"

ഇതിൽ സ്വാമികൾ തന്റെ ഇഷ്ടദേവതയായ 'ബാല'യെ സ്മരിച്ചിരിക്കുന്നു.

---

# പ്രകരണം രണ്ട്.

---

## ശിഷ്യൻമാർ

കേവലം ജീവൻമുക്തനും അവധൂതനുമായ ശ്രീ ചട്ടമ്പിസ്വാമികളുടെ ഉദാസീനമായ സ്ഥിതിമൂലം അദ്ദേഹത്തിൻെറ ഉന്നതാദർശങ്ങളുടെ പ്രതിരൂപങ്ങളായ ഗ്രന്ഥങ്ങളിൽ പലതും അപ്രകാശിതങ്ങളായി നഷ്ടപ്പെട്ടുപോകുന്നതിനിടവന്നു. അവിടുത്തെ സമാധിക്കുശേഷം പലതും പ്രകാശിപ്പിച്ചിട്ടുണ്ട്. ഇനിയും പലതും കണ്ടുകിട്ടാനും പ്രകാശിപ്പിക്കാനും ഉണ്ട്.

എന്നാൽ പരിശുദ്ധാത്മാക്കളുടെ ആശയങ്ങളും ആദർശങ്ങളും യുഗാന്തരത്തിൽപോലും രൂപം പ്രാപിക്കാതിരിക്കയില്ല.

അവശമായ ലോകത്തിൻെറ ഉദ്ധാരണത്തിലാണ് സ്വാമികളുടെ ദൃഷ്ടി പ്രധാനമായി പതിഞ്ഞത്. ദിവ്യപുരുഷശക്തികൾ അതതിനനുഗുണരായ വ്യക്തികളിൽ വസിച്ച് ലോകഹിതാർത്ഥം പ്രവർത്തിക്കുകയാണ് പതിവ്. ശ്രീവിദ്യാധിരാജൻ ഒരത്ഭുതശക്തിയാണ്. അതു ഭാവനാരൂപത്തിലും ആശയരൂപത്തിലും ഉൽകൃഷ്ടരായ ശിഷ്യഗണങ്ങളിൽകൂടി ലോകത്തിൽ വളർന്നുവന്നു കൊണ്ടു തന്നെയിരിക്കും. ആ ദിവ്യശക്തിയുടെ ഭാവനകൾ നാനാ

വഴി പ്രവഹിപ്പിക്കുന്നതിന് ഉദയം ചെയ്ത ത്രിവേണികളാണ് പുണ്യാത്മാക്കളായ ശ്രീ നാരായണ, ശ്രീ നീലകണ്ഠ, ശ്രീ തീർത്ഥപാദപ്രഭൃതികളായ അവിടുത്തെ ശിഷ്യഗണമുഖ്യൻമാർ.

## ശ്രീ നാരായണഗുരുസ്വാമികൾ.

ശ്രീ നാരായണഗുരുസ്വാമികളാണ് വിദ്യാധിരാജന്റെ പ്രഥമശിഷ്യൻ. അദ്ദേഹം ഗുരുവിന്റെ ഹിതവും മതവുംപോലെ അവശജനങ്ങളെ ഉദ്ധരിക്കുന്നതിൽ ശ്രദ്ധയോടെ പ്രവർത്തിച്ചുവന്നു.

സംസ്കൃതപാണ്ഡിത്യവും കവിതാവാസനയും സിദ്ധിച്ചിരുന്ന നാരായണഗുരുസ്വാമി, ബാല്യത്തിലെ ലൗകിക കാര്യങ്ങളിൽ അനാസക്തനായിരുന്നു. പിതാവിന്റെ ഹിതത്തിനൊത്ത് അദ്ദേഹം വിവാഹംകഴിച്ചെങ്കിലും അന്നുതന്നെ വീടുവിട്ടിറങ്ങി. ആത്മതത്വജ്ഞാനലബ്ധിക്കുള്ള മാർഗമന്വേഷിച്ചു പലെടത്തും അലഞ്ഞുനടന്നു. ഒടുവിൽ ശ്രീചട്ടമ്പിസ്വാമികളുമായി കണ്ടുമുട്ടി. നാരായണഗുരു, അദ്ദേഹത്തെ ഗുരുവായിവരിച്ചു. മന്ത്രതന്ത്രാദികൾ, വേദാന്തം മുതലായവ പഠിച്ചു. ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രത്യേക മേൽനോട്ടത്തിൽ അദ്ദേഹത്തിൽനിന്നും യോഗമുറകൾ അഭ്യസിച്ച് നാരായണഗുരു സിദ്ധി വരുത്തി. ഈ ഗുരുശിഷ്യൻമാർ ഏകോദരസഹോദരൻമാരെപ്പോലെ വളരെക്കാലം ഒരുമിച്ചു സഞ്ച

രിച്ചിട്ടുണ്ട്. ക്ഷേത്രപ്രതിഷ്ഠാപനാദികൾക്കുള്ള മന്ത്രതന്ത്രാദികളും മാർഗങ്ങളും, ഉപദേശിച്ചുകൊടുത്തതും ശ്രീ സ്വാമിതിരുവടികളാണ്.

"ഈഴവരുടെ വംശത്തിന്ന് എന്തെങ്കിലും ഉയർച്ച ഉണ്ടാക്കുവാനായി ശ്രമിക്കുന്നതിന്ന് നാണുഗുരുസ്വാമികളെ പ്രേരിപ്പിച്ച മഹാപുരുഷൻ ചട്ടമ്പിസ്വാമിതിരുവടികളാണ്"* എന്നൊരു മാന്യപണ്ഡിതൻ രേഖപ്പെടുത്തിയിട്ടുണ്ട്.

ഫലിതപ്രയോഗകുശലതയും, ലളിതമധുരമായ കവിതാരീതിയും, ശിഷ്യൻമാരിൽ ശ്രീ ചട്ടമ്പിസ്വാമികളോടുകൂടി വളരെക്കാലം അടുത്തുകഴിയുവാൻ ഇട കിട്ടിയ ശ്രീനാരായണഗുരുസ്വാമിക്കുമാത്രമേ ഗുരുവിൽനിന്നും ലഭിച്ചിട്ടുള്ളൂ. ശ്രീനാരായണഗുരുസ്വാമിക്കു ശ്രീ ചട്ടമ്പിസ്വാമികൾ ജ്ഞാനോപദേശംചെയ്ത് ആത്മസാക്ഷാൽക്കാരം നൽകി അനുഗ്രഹിച്ചു. അങ്ങനെ ജീവൻമുക്തനായിത്തീർന്ന ശ്രീനാരായണഗുരുസ്വാമികൾ വളരെ ഗ്രന്ഥങ്ങളും കവിതകളും സംസ്കൃതത്തിലും മലയാളത്തിലും എഴുതുകയുണ്ടായിട്ടുണ്ട്. ഈഴവസമുദായത്തിൻെറ നാനാതരത്തിലുള്ള ഉദ്ഗതിക്കു കാരണഭൂതൻ ശ്രീനാരായണഗുരുസ്വാമികൾ മാത്രമാണ്. "ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്" എന്ന ശ്രേഷ്ഠമായ സന്ദേശം ലോകത്തിന്നു നൽകിയ ദിവ്യപുരുഷനും അദ്ദേഹ

*ഏറത്തു് കൃഷ്ണനാശാൻ.

മത്രേ. ഗുരുവിൻെറ സമാധികഴിഞ്ഞ് ഏതാനും കൊല്ലത്തിനുശേഷം ശ്രീനാരായണഗുരുസ്വാമികൾ വർക്കല ശിവഗിരിയിൽവച്ചു സമാധിയടഞ്ഞു.

## ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ.

ശ്രീഭട്ടാരദേവൻെറ ദ്വിതീയശിഷ്യനാണ് ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ. കേവലം വിഷവൈദ്യത്തിലും, മാന്ത്രികവിദ്യയിലും പാരമ്പരാഗതമായ അറിവും ഇംഗ്ളീഷു ഭാഷാപരിജ്ഞാനവും മാത്രമേ ആദ്യകാലങ്ങളിൽ സ്വാമികൾക്കുണ്ടായിരുന്നുള്ളു. ഗുരുപാദങ്ങളുടെ അനുഗ്രഹം സിദ്ധിച്ചതിനുശേഷം അവിടുത്തെ നിർദ്ദേശാനുസരണം സംസ്കൃതത്തിലും വേദവേദാന്താദികളിലും മററു ശാസ്ത്രങ്ങളിലും അദ്വിതീയമായ പാണ്ഡിത്യം സമ്പാദിച്ചു. അനന്തരം ഇരുപതോളം സംസ്കൃതഗ്രന്ഥങ്ങളും "ആചാരപദ്ധതി" "ദേവാർച്ചാപദ്ധതി" മുതലായി അത്യന്തം പ്രയോജനകരങ്ങളായ എട്ടു മലയാള കൃതികളും അനവധി പ്രബന്ധങ്ങളും രചിക്കയുണ്ടായി. ഭാരതത്തിൻെറ നാനാഭാഗങ്ങളിലും, ജർമ്മനി, ഇംഗ്ലണ്ട് തുടങ്ങിയ വിദേശങ്ങളിലുമുള്ള അനവധി പണ്ഡിതൻമാരുടെ പ്രശംസയ്ക്കു പാത്രമാവുകയും ചെയ്തു

ചുരുക്കത്തിൽ ശ്രീവിദ്യാധിരാജഗുരുവിൻെറ ആദ്ധ്യാത്മികസമ്പ്രദായത്തെ ഗ്രന്ഥരൂപേണ പ്രചരിപ്പിക്കയായിരുന്നു ശ്രീനീലകണ്ഠതീർത്ഥപാദ

സ്വാമികൾ ചെയ്തുവന്നത്. അദ്ദേഹം ഗുരുവിൻെറ സമാധിക്കു നാലുകൊല്ലം മുമ്പ് കരുനാഗപ്പള്ളി "പുന്നക്കുളം" എന്ന സ്ഥലത്തുവച്ചു സമാധിയടഞ്ഞു. അവിടെ ഒരു ശിവക്ഷേത്രവും സംസ്കൃത ഹൈസ്ക്കൂളും മററു ചില സ്ഥാപനങ്ങളും സമാധിസ്മാരകങ്ങളായുണ്ട്.

## ശ്രീതീർത്ഥപാദസ്വാമികൾ.

സന്യാസശിഷ്യൻമാരിൽ മൂന്നാമനാണ് ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ ഇദ്ദേഹം ബാല്യത്തിലേതന്നെ ശ്രീ ചട്ടമ്പിസ്വാമികളുടെ ശിഷ്യത്വം സ്വീകരിച്ച് ആത്മജ്ഞാനം സിദ്ധിച്ച് ബ്രഹ്മനിഷ്ഠനായിത്തീർന്നു. സംസ്കൃതത്തിൽ നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്ന അദ്ദേഹം സംസ്കൃതത്തിലും മലയാളത്തിലുമായി ഏഴു പദ്യകൃതികളും രണ്ടു ഗദ്യഗ്രന്ഥങ്ങളും എഴുതീട്ടുണ്ട്. സ്വാമികളുടെ പച്ചമലയാളകവിത അത്യന്തം ആഹ്ളാദകമാണ്. ഗുരുനാഥൻെറ ഭാവനയ്ക്കൊത്ത് യോഗജ്ഞാനമാർഗ്ഗത്തെ സന്യാസാശ്രമങ്ങളിൽകൂടി പ്രചരിപ്പിക്കുവാനും, പ്രസംഗങ്ങളും സംഭാഷണങ്ങളുംകൊണ്ടു മനുഷ്യസമുദായത്തെ പ്രബുദ്ധമാക്കുവാനുമാണ് തീർത്ഥപാദസ്വാമികൾ ശ്രമിച്ചത്. അദ്ദേഹത്തിൻെറ സംഭാഷണചതുരതയും പ്രസംഗ പ്രവീണതയും ആകർഷണീയമായിരുന്നു. നായർ സമുദായോല്ക്കർഷത്തിന്നായി വളരെക്കാലം പ്രസംഗിച്ചും പ്രവർത്തിച്ചുംകൊണ്ട് കേരളത്തിൽ പലേടത്തും അദ്ദേഹം സഞ്ചരിച്ചിട്ടുണ്ട്.

"തീർത്ഥപാദസമ്പ്രദായം" എന്നറിയപ്പെടുന്ന ഗുരുകുലത്തിന്റെ ആദ്യകുലപതി ശ്രീവിദ്യാധിരാജ സ്വാമികളും ആശ്രമാദ്ധ്യക്ഷൻ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളും ഗുരുകുലം സ്ഥാപിക്കുന്നതിൽ സകല ശ്രമങ്ങളും ചെയ്തത് ശ്രീതീർത്ഥപാദ പരമഹംസസ്വാമികളും ആയിരുന്നു. തീർത്ഥപാദ സ്വാമികൾക്ക് സന്യാസിമാരും ഗൃഹസ്ഥരുമായി വളരെ ശിഷ്യരുണ്ട്. ഇന്ന് തീർത്ഥപാദപരമ്പരയിൽ കാണുന്ന സന്യാസിമാരിൽ ഭൂരിഭാഗവും അദ്ദേഹത്തിന്റെ ശിഷ്യരാണ്.

ഈ മൂന്നു ദിവ്യസന്യാസിശിഷ്യൻമാരുടേയും പ്രവൃത്തികൾകൊണ്ടു ലോകത്തിനു ശ്രേയസ്സും സുഖവും ഉണ്ടാകുന്നതിന് എപ്പോഴും താങ്ങും തണലുമായി നിലകൊണ്ടത് ശ്രീവിദ്യാധിരാജപരമഭട്ടാരകൻ എന്ന ആ ദിവശക്തി ഒന്നുമാത്രമായിരുന്നു. ആ അത്ഭുതശക്തി എന്നെന്നും ലോകത്തെ നാനാതരത്തിൽ അനുഗ്രഹിച്ചുകൊണ്ടുതന്നെ ഇരിക്കും.

## മററു ശിഷ്യൻമാർ

സ്വാമികളുടെ ആദർശത്തിലും അനുഗ്രഹത്തിലും കൂടി ജീവിതസാഫല്യംനേടിയ മററനവധി ശിഷ്യൻമാരും അവിടുത്തേക്കുണ്ടായിരുന്നു. ശ്രീതച്ചുടയ തമ്പുരാൻ, പണ്ഡിതവരേണ്യൻമാരായ നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ള, പന്നിശ്ശേരി നാണുപിള്ള, വെളുത്തേരി കേശവൻ വൈദ്യൻ, പെരുനെല്ലി കൃ

ഷ്ണൻവൈദ്യൻ, ഏറാത്തു കൃഷ്ണനാശാൻ തുടങ്ങി വളരെ പേരുകൾ ഉദ്ധരിക്കാനുണ്ട്.

"കാരണവർ"

ഗൃഹസ്ഥശിഷ്യൻമാരിൽ ശ്രീചട്ടമ്പിസ്വാമികളുടെ ജീവിതത്തോട് അത്യന്തം ബന്ധപ്പെട്ടിട്ടുള്ള ഒരു വ്യക്തിയാണ് ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള.

സ്വാമികളുടെ ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ ഷഷ്ട്യബ്ദപൂർത്തിക്കുശേഷം ആണ് അവിടുത്തെ സാഹചര്യവും അനുഗ്രഹവും ശ്രീ: കുമ്പളത്തിനും ലഭിക്കുന്നത്. പ്രഥമദർശനം ലഭിച്ച നിമിഷത്തിൽ തന്നെ ഈ വൽസലശിഷ്യൻ ഗുരുവിന്റെ ദിവ്യശക്തിക്കധീനനായി—പാവനചരിതനായി പരിണമിച്ചു. മാംസം ഭക്ഷിക്കാറുണ്ടായിരുന്ന അദ്ദേഹം ഗുരുവിന്റെ അഹിംസയുടെ ദിവ്യസ്പർശത്താൽ കേവലം സസ്യഭുക്കായിത്തീർന്നു. സർവവും ഗുരുഹിതത്തിനു സമർപ്പിച്ചു.

മാതൃഭാഷാജ്ഞാനം മാത്രമുണ്ടായിരുന്ന ഈ ശിഷ്യൻ അസാധാരണനായിരുന്നുവെന്ന് പരഹൃദയജ്ഞനം ദിവ്യചക്ഷുസ്സുമായ ഗുരുവിനു് നിശ്ചയമുണ്ടായിരുന്നു

ശ്രീ സ്വാമികൾ ഈ ശിഷ്യനു് ഒന്നും ഉപദേശിച്ചുകൊടുക്കുകയോ അഭ്യസിപ്പിക്കയോ ചെയ്തിട്ടില്ല; ശിഷ്യൻ ആവശ്യപ്പെടുകയോ പഠിക്കയോ ഉണ്ടായിട്ടില്ല. എങ്കിലും ഗുരു മൗനമായി എല്ലാം ഉപദേശിച്ചുകൊടുക്കുകയും ശിഷ്യൻ നിരക്ഷരമായി ഒക്കെ ഹൃദിസ്ഥമാക്കുക

യും ചെയ്തിട്ടുണ്ട്; എന്നുവേണം മനസ്സിലാക്കാൻ. അത്രയ്ക്ക് അസാധാരണമായ ലോകജ്ഞാനം, വാഗ്മിത്വം, അത്ഭുതമായ നിയമപാണ്ഡിത്യം എന്നല്ല അനന്യസുലഭമായ കർമ്മകുശലത, ജനസ്വാധീനത ഇതെല്ലാം ഗുരുദേവൻെറ അനുഗ്രഹം ലഭിച്ചതിനുശേഷം ശ്രീ· ശങ്കുപ്പിള്ള അവർകളിൽ അതിശയനീയമാംവണ്ണം വികസിച്ചു കാണുകയാണുണ്ടായതു്· ഈ ഗുരുശിഷ്യബന്ധം ഉത്തമമായ ഒരു പിതൃപുത്രബന്ധത്തോളം പരിശുദ്ധമായ ഒന്നായിരുന്നു.

എഴുത്തെഴുതുമ്പോൾ തൻെറ ഈ ശിഷ്യനെ വാത്സല്യത്തിൻെറ മധുരാമൃതംപുരട്ടിയ അക്ഷരങ്ങളിൽ "പൊന്നു തങ്കക്കുടമേ" എന്നു സംബോധനചെയ്യുന്ന സ്വാമികൾ മററുള്ളവർ കേൾക്കെ "കാരണവരേ" എന്നു വിളിക്കുന്ന വിളിയിലെ ദീർഘദൃഷ്ടിയുള്ള ഔചിത്യം, ലോകം ഇന്നു് അത്ഭുതകരമാംവണ്ണം അറിയുന്നുണ്ടു്.

ത്രികാലജ്ഞനായ സ്വാമികൾ പറയാറുണ്ടായിരുന്നു:—"മറവിതീർക്കാൻ ജനിച്ച ആളാണ് കാരണവർ" എന്നു്

ഈ കാരണവരുടെ ശുശ്രൂഷയിൽ സ്വാമികൾ പന്മന വിശ്രമിക്കുമ്പോളാണ് സമാധി അടയുന്നതു്. ഇന്നും ഈ ശിഷ്യൻ ഗുരുദേവൻെറ ആശയത്തിലും, ഭാവനയിലുംകൂടി ലോകസേവനം ചെയ്തുകൊണ്ടു്, ആ പരമഭട്ടാരഗുരുവിൻെറ സമാധിപീഠത്തിലെ ആശ്രമം തന്നെ സ്വഗൃഹമായി വരിച്ചു് ജീവിതസാഫല്യത്തിനു പ്രയത്നിക്കുകയാണ്.



# പ്രകരണം മൂന്നു്.

---

ഒരു ദിവ്യസമ്മേളനം

ശ്രീ ചട്ടമ്പിസ്വാമികൾ കൊച്ചീപോലീസു സൂപ്രണ്ടായിരുന്ന "ചന്തുലാല" എന്ന മാന്യൻെറയും മററും (ഇദ്ദേഹം ഒരു രാജപുത്രനാണ്) ശുശ്രൂഷയിൽ എറണാകുളത്തു വിശ്രമിക്കുകയായിരുന്നു.

അന്നു് ഒരുദിവസം ദിവാൻ സിക്രട്ടറി രാമയ്യൻ, ശ്രീ. ചന്തുലാലാ ഇവർ എറണാകുളം വള്ളക്കടവുവഴി പ്രഭാതസഞ്ചാരം ചെയ്തുകൊണ്ടിരിക്കവേ, യദൃച്ഛയാ അവിടെ വള്ളത്തിൽ വന്നിറങ്ങിയ സുമുഖനായ ഒരു സന്ന്യാസിയെ അവർ കണ്ടു. സംഭാഷണാനന്തരം അദ്ദേഹം വിവേകാനന്ദസ്വാമികളാണെന്നും ദക്ഷിണേന്ത്യാപര്യടനത്തിനിറങ്ങിയതാണെന്നും മനസ്സിലാക്കി. ശ്രീ. ചന്തുലാലാ സ്വാമിജിയെ സ്വവസതിയിലേക്കു ഭിക്ഷയ്ക്കു ക്ഷണിച്ചു

ചന്തുലാലാ ശ്രീ ചട്ടമ്പിസ്വാമികളെ വിവേകാനന്ദസ്വാമിക്കു് പരിചയപ്പെടുത്തിക്കൊടുത്തു ജീവന്മുക്തന്മാരായ ആ ദിവ്യവ്യക്തികൾ പല വിഷയങ്ങളെക്കുറിച്ചും സംഭാഷണംചെയ്തു. ഒടുവിൽ ശ്രീ വിവേകാനന്ദസ്വാമികൾ ചട്ടമ്പിസ്വാമികളോടു്, —"ചിന്മുദ്രയെപ്പററി പറഞ്ഞുകേട്ടാൽ കൊള്ളാ"മെന്നറിയിച്ചു.

ചട്ടമ്പിസ്വാമി— "ചിന്മുദ്ര" കൈകൊണ്ടുപിടിച്ചു കാണിച്ചു വിവരിച്ചു.

വിവേകാനന്ദസ്വാമി— ഇതു് ആത്മജ്ഞാനത്തിനെങ്ങിനെ ഉതകും എന്നാണറിയേണ്ടതു്.

ചട്ടമ്പിസ്വാമി—ചിന്മുദ്ര, ഇങ്ങനെ പിടിക്കുമ്പോൾ ഒരു സിര സ്പന്ദിക്കുകയും, അതിൽനിന്നും അജ്ഞാതമായ ഒരു ശക്തി ഉദ്ഗമിച്ച് ശിരസ്സിൽ തട്ടുകയും ചെയ്യും. എന്നിങ്ങനെ പ്രമാണം ഉദ്ധരിച്ച് വിവരിച്ചുകൊടുത്തു.

ചട്ടമ്പിസ്വാമികളുടെ സംയുക്തിപ്രമാണമായ വാഗ്പ്രവാഹത്താൽ വിവേകാനന്ദസ്വാമികളുടെ സംശയം നിശ്ശേഷം നിമ്മാജ്ജനംചെയ്യപ്പെട്ടു. അദ്ദേഹം എണീററ് വിദ്യാധിരാജനെ ഗാഢാശ്ലേഷംചെയ്തുകൊണ്ട് ഇങ്ങനെ പറഞ്ഞു:-

ഞാൻ ബങ്കാളത്തുനിന്നും തെക്കേഅറററത്ത് ഇവിടംവരെ എത്തി. പല സന്യാസിമാരോടും ഇതേ ചോദ്യം തന്നെ ചോദിച്ചു. എന്നാൽ ഇത്ര തൃപ്തികരമായ സമാധാനം എങ്ങുനിന്നും ലഭിച്ചില്ല. ഏതുകൊണ്ടും ഒരത്ഭുത പുരുഷനെയാണ് ഇന്ന് ഞാൻ കണ്ടുമുട്ടിയിരിക്കുന്നത്.

ഈ മഹൽസമ്മേളനത്തിനുശേഷം വിവേകാനന്ദസ്വാമികളിൽനിന്നും കേട്ടറിഞ്ഞു് ബങ്കാളത്തുംമററും നിന്ന് പല സന്യാസിമാരും * ചട്ടമ്പിസ്വാമികളെ വന്നു സന്ദർശിക്കയുണ്ടായിട്ടുണ്ട്.

ഷഷ്ടിപൂർത്തി.

സ്വാമികളുടെ ദിവ്യജീവിത സംഭവങ്ങളാൽ പരിശുദ്ധങ്ങളായ വത്സരങ്ങൾ വളരെ കഴിഞ്ഞു. മലയാളികൾ അവിടുത്തെ പേരുകേൾക്കുമ്പോൾ വിനയംകൊണ്ട് തലചായ്ച്ചുവന്നു. ചട്ടമ്പിസ്വാമികളെ ഒരിക്കൽ

* 1. ശ്രീ അമൃതാനന്ദൻ. 2. ശ്രീ ആനന്ദജി.

## ഷഷ്ടിപൂർത്തി

പരിചയിച്ചിട്ടുള്ളവരെല്ലാം അവിടുത്തെ ആരാധിക്കുവാൻ മുതിൎന്നു. അവിടുത്തെ അപദാനങ്ങൾ എവിടെയും കീർത്തിച്ചുതുടങ്ങി. അങ്ങിനെ ആയിരത്തിഎൺപത്തിഒമ്പതാംവർഷം (1089) വന്നുചേൎന്നു.

സ്വാമികളുടെ കേരളത്തിലുള്ള ശിഷ്യന്മാരും ആരാധകരും അവിടുത്തെ ഷഷ്ടിപൂർത്തി ആഘോഷിക്കുവാൻ തയ്യാറായി. തിരുവല്ലായിൽ എഴുമററൂർ എന്ന സ്ഥലത്തു വച്ച് ആഡംബരത്തോടെ ആഘോഷിച്ചു.

ആൾക്കൂട്ടത്തിൽ പ്രസംഗിക്കുക, ഫോട്ടോ എടുപ്പിക്കുക ഇതൊന്നും സ്വാമികൾക്ക് ഇഷ്ടമായിരുന്നില്ല. അത്രയ്ക്കു നിരാഡംബരമായും പ്രസിദ്ധിയിൽ വിമുഖമായും ആണ് സ്വാമികൾ ജീവിതം നയിച്ചിരുന്നത് ജീവിതത്തിൻെറ പ്രാരംഭഘട്ടത്തിൽ പലപ്പോഴും, പിന്നീട് ഒന്നോ രണ്ടോ പ്രാവശ്യവും മാത്രം മററുള്ളവരുടെ പ്രാർത്ഥനയ്ക്കു വശപ്പെട്ട് സദസ്സിൽ പ്രസംഗിക്കയുണ്ടായിട്ടുണ്ട്. അതുപോലെ ജീവിതത്തിൽ ആദ്യമായി സ്വാമികൾ തൻെറ ഭക്തന്മാരുടേയും ശിഷ്യന്മാരുടേയും അപേക്ഷാനുസരണം ഒരു ഫോട്ടോ എടുക്കുന്നതിന് സമ്മതിക്കുകയും ഇരുന്നുകൊടുക്കുകയും ചെയ്തു.

## സ്മാരകം.

ഷഷ്ട്യബ്ദപൂർത്തിസ്മാരകമായി സ്വാമികളുടെ ശിഷ്യൻ തീർത്ഥപാദസ്വാമികളുടെ ശ്രമത്തിൽ-തിരുവല്ലാത്താലൂക്കിൽ എഴുമററൂർ എന്ന സ്ഥലത്ത് "ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം" എന്ന പേരിൽ ഒരു സന്യാസാശ്രമം സ്ഥാപിക്കയുണ്ടായി ശ്രീ പരമഗുരുപാദരും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളും ഏതാനും ദിവസം അവിടെ വിശ്രമിച്ചിട്ടുണ്ട്.

കൊല്ലത്തുനിന്നും ആയിടെ 'ഷഷ്ട്യബ്ദപൂർത്തിപ്രശസ്തി' എന്നൊരു ഗ്രന്ഥം ഈ. വി. ആർ ഉണ്ണിത്താൻ കമ്പനിക്കാർ പ്രസിദ്ധപ്പെടുത്തിയിരുന്നു. അങ്ങനെ പലവഴിക്കും മലയാളികൾ സ്വാമികളുടെ മാഹാത്മ്യത്തെ കീർത്തിക്കയും സ്മരിക്കയും ചെയ്കയുണ്ടായി.



# നിർവാണഘട്ടം.

---

## പ്രകരണം ഒന്ന്

"ഏതിൽനിന്നെരിതിരിയൊന്നു കൈയ്യിലേന്തിക്കൊണ്ടുതമോ-
ഭീതരാം പ്രജകളെനേർവഴി കാട്ടീ ഭവാൻ
ആ മഹാമണിദീപമക്ഷികൾക്കലക്ഷ്യമാം
ധാമത്തിലുൾച്ചേർന്നല്ലോ ശ്രീനാരായണസ്വാമിൻ
ഇമ്മലയാളത്തിന്റെ പൂർവികചരിതങ്ങൾ
ഉണ്മയിലരുൾചെയ്തു തീർന്നിടുന്നതിൻമുന്നെ
അമ്മുഖമതാ! ദീർഘമൗനമുദ്രിതമായി;
നമ്മളെയാരുണ്ടിനി ശ്രോതവ്യം ശ്രവിപ്പിപ്പാൻ?

* * * *

തത്വമസ്യാദി മഹാവാക്യോപദേശത്താൽ പോൽ
അത്തിരുമുഖം, വാണീകേളിതൻ തിരുപത്മം
സ്നിഗ്ദ്ധമാം കണ്ഠത്തിൽനിന്നുയർന്ന ഗീതത്താലും
നിസ്തന്ദ്രചിദാനന്ദമരന്ദം തൂകിപ്പോന്നൂ
ഭക്തർക്കു മന്ത്രോപാസ്തിന്യാസങ്ങൾ നിർദ്ദേശിക്കു-
മത്തൃക്കൈകളൊപ്പമങ്ങെങ്ങുമേ വിളയാടി

സാഹിത്യരസമൂതിർക്കുന്ന, തൂലികമേലും
മോഹനവീണാവേണു മൃദംഗാദികളിലും,
ശാന്തിയേ പരത്തുമാസ്വാമിതൻമുന്നിൽ ചെന്നാൽ
ശാർദൂലഭുജംഗാദിഹിംസ്രജാതികൾ പോലും
ചിക്കെന്നുഭാവം മാറി ശിഷ്യർപോലൊതുക്കത്തിൽ
നില്ക്കുയേ പതിവുള്ളൂ–ഹാ! തൊഴാം തപോരാശേ"

(വള്ളത്തോൾ)

ഷഷ്ടിപൂർത്തിക്കുശേഷം സ്വാമികൾ, കേരളചരിത്രസംബന്ധമായും, ദ്രാവിഡഭാഷാശാസ്ത്രപരമായും വളരെ ഗവേഷണങ്ങൾ നടത്തി മലയാളികളുടെ ആത്മാഭിമാനത്തിനും, സാംസ്കാരികമായ പുരോഗതിക്കും ഉന്മുഖമായ സകലപ്രവൃത്തികളും ചെയ്യണമെന്ന് സ്വാമികൾ ആഗ്രഹിക്കുകയും വളരെയൊക്കെ ചെയ്യുകയും ഉണ്ടായി മനുഷ്യന് മനുഷ്യനിൽ നിന്നും യാതൊരുവിധമായ അസ്വാതന്ത്ര്യത്തിനും അവകാശമുള്ളതായി സ്വാമികൾ കണ്ടിരുന്നില്ല. ആചാരങ്ങൾമൂലം ഉള്ള മനുഷ്യന്റെ ഉച്ചനീചത്വങ്ങളെ തട്ടിനിരപ്പാക്കുവാൻ ശ്രീ. സ്വാമികൾ പ്രബലമായി പ്രയത്നിച്ചുവന്നു. വേദമോ പുരാണമോ ശാസ്ത്രമോ എന്നല്ല ഏതേതിൽ ജ്ഞാനാഭിവൃദ്ധിയുണ്ടാകണമെന്നു മനുഷ്യസമുദായത്തിൽ പെട്ട ഏതൊരാളാഗ്രഹിച്ചാലും അയാൾക്കുള്ള മാർഗ്ഗം തുറന്നുതന്നെ കിടക്കുന്നു എന്ന് സ്വാമികൾ ഉദ്ഘോഷിച്ചു വന്നിരുന്ന അഭിപ്രായത്തെ ആയിരത്തിത്തൊണ്ണൂററിആറിൽ ആണ് "വേദാധികാരനിരൂപണം" എന്ന ഗ്രന്ഥംവഴി വിളംബരപ്പെടുത്തിയത്.

ദേവപ്രതിഷ്ഠ, പൂജ മുതലായവയ്ക്കുള്ള അധികാരം കേവലം ബ്രാഹ്മണാധീനം ആണെന്നുള്ള ആചാരത്തിന്റെ കെട്ടുപാട് സ്വാമികൾ അഴിച്ചുകളഞ്ഞു. പ്രഥമ ശിഷ്യൻ ശ്രീ നാരായണഗുരുസ്വാമികളെക്കൊണ്ട്

മന്ത്രതന്ത്രാദികളോടുകൂടി ക്ഷേത്രപ്രതിഷ്ഠാദികൾ നടത്തിക്കുകയും, ദ്വിതീയശിഷ്യൻ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിയെക്കൊണ്ടു് "ദേവാർച്ചാപദ്ധതി" "ആചാരപദ്ധതി" മുതലായ ഗ്രന്ഥങ്ങൾ എഴുതിച്ചു് പ്രചരിപ്പിക്കുകയും, ശ്രീ. തീർത്ഥപാദസ്വാമിയെക്കൊണ്ടു് പ്രസംഗിപ്പിക്കുകയും സ്വാമികൾ ചെയ്തതു്, മലയാളികളെ അനാചാരങ്ങളിലും അസ്വതന്ത്രതയിലുംനിന്നു് ഉന്നയിപ്പിക്കുന്നതിനായിരുന്നു.

ഇങ്ങനെ സ്വാമികളുടെ ജീവിതം ക്ഷേമകരങ്ങളായ പ്രവൃത്തികളാൽ ലോകത്തെ അനുഗ്രഹിച്ചുകൊണ്ടേയിരുന്നു. അദ്ദേഹത്തിന്റെ ശുഭഭാവനയുടെ ദിവ്യപ്രകാശം മലയാളനാട്ടിൽ അങ്ങോളംഇങ്ങോളം വ്യാപിക്കാത്ത ദിക്കില്ല. അവിടുന്നു് പരമപ്രദം പ്രാപിക്കുന്ന അന്ത്യനിമിഷംവരെ പ്രവർത്തിച്ചുകൊണ്ടേയിരുന്നു. തമിഴിൽ സ്വാമികൾ എഴുതിയിരുന്ന "ആദിഭാഷ"മലയാളത്തിൽ ആക്കിയതു് അധികവും രോഗശയ്യയിൽ കിടക്കുമ്പോഴാണു്.

വാർദ്ധക്യകാലത്തു് ശരീരക്ലേശംകൂടാതെ ഒരു ദിക്കിൽ തന്നെ വിശ്രമിപ്പിക്കണമെന്നു് ഗൃഹസ്ഥശിഷ്യന്മാരിലും ഭക്തന്മാരിലും പലരും ആഗ്രഹിച്ചിരുന്നു എന്നാൽ അവധൂതപ്രായനായ സ്വാമികൾക്കു് ഒന്നിലും പറയത്തക്ക ഒരു നിയമം ഉണ്ടായിരുന്നില്ല. അപ്പപ്പോൾ എവിടെവിടെ വേണമെന്നു തോന്നുന്നുവോ അവിടെ വിശ്രമിക്കും. ഇങ്ങനെയായിരുന്നു സ്വഭാവം

അവിടുത്തെ ദിവ്യസമാധിയുടെ പുണ്യഫലം നേടാൻകൊതിച്ച നാട്ടുകാരും വീട്ടുകാരും വ്യക്തികളും വളരെയുണ്ടായിരുന്നു

ഇങ്ങനെ ഇരിക്കെ കൊല്ലത്തു് ഒരു വീട്ടിൽ വിശ്ര

മിച്ചിരുന്ന ശ്രീ സ്വാമികളെ ശ്രീ. കമ്പളത്തുശങ്കുപ്പിള്ള ചെന്നുകണ്ടു. പ്രത്യേകം ഉദ്ദേശത്തോടുകൂടി ഒന്നും അല്ലെങ്കിലും സംഭാഷണാനന്തരം സ്വാമികളെ വീട്ടിലേക്കു ക്ഷണിച്ചു. "വരാം'' എന്നു സമ്മതിച്ചെങ്കിലും അത്തവണ പോവുകയുണ്ടായില്ല.

ഏതാനും മാസങ്ങൾക്കുശേഷം കരുനാഗപ്പള്ളിൽ വന്നതായറിഞ്ഞു, ശ്രീ കുമ്പളം സ്വാമികളെ വീണ്ടും സമീപിച്ചു. ഇത്തവണ "അടിച്ചാലുംവരും" എന്ന് ഫലിത പ്രിയനായ സ്വാമികൾ പറഞ്ഞു. സ്വാമികൾ ശ്രീ കുമ്പളത്തിന്റെ അതിഥിയായി ഒരാഴ്ചയോളം അന്ന് പന്മന വിശ്രമിച്ചു; അവിടുള്ള ഒരു കാവിലാണ് പകൽസമയം കഴിച്ചിരുന്നത്. അണ്ണാൻ, തവള, ചേര, പാമ്പ്, എറുമ്പ് തുടങ്ങിയ ജീവികൾ, ആത്മഭാവത്തിൽ ഏതും കണ്ടിരുന്ന ആ പുണ്യപാദരുടെ പരിസരത്തിൽ ചുററിക്കൂടി പിതൃപുത്രഭാവത്തിൽ വർത്തിക്കുന്നത്, അത്ഭുതത്തോടെ അന്നു കണ്ടിട്ടുള്ളവർ പലരുമുണ്ട്. ഇതു സ്വാമികൾ വിശ്രമിക്കുന്ന ദിക്കുകളിലെല്ലാം സാധാരണ പതിവുള്ളതായിരുന്നു.

അടുത്തുണ്ടായിരുന്ന മറെറാരു കാവ്, സ്വാമികളെ ആകർഷിച്ചു. അതു പുരാതനമായിത്തന്നെ പരിശുദ്ധി സമ്പാദിച്ചിട്ടുള്ള പരിസരത്തോടുകൂടിയതാണ്. അവിടം സമാധിപീഠമാകുവാൻ യോഗ്യതയുള്ളതാണ് എന്ന് സ്വാമികൾ ശ്രീ. ശങ്കുപ്പിള്ള അവർകളോടു പറഞ്ഞിരുന്നു. "എല്ലാപേരോടും യാത്രചോദിച്ചിട്ടു വരാം" എന്നു പറഞ്ഞ് ഒരാഴ്ച കഴിഞ്ഞ്

സ്വാമികൾ തിരുവനന്തപുരത്തിനു പോയി. യാത്രാ വേളയിൽ,–"കാരണവരേ, കിഴവൻ ചാകാൻ ഇങ്ങുവാരും" എന്നു ശ്രീ: കുമ്പളത്തിനെ വിളിച്ചു പറയുകയുണ്ടായി.

സ്വാമികൾക്ക് ഇക്കാലത്തു ശരിയായ ആരോഗ്യമുണ്ടായിരുന്നു. അടുത്തകാലത്തെങ്ങും അവിടുത്തെ ശരീരത്തിന് ഭംഗമുണ്ടാകത്തക്ക ലക്ഷണമൊന്നും കണ്ടിരുന്നില്ല.

ശ്രീ സ്വാമികൾ തിരുവനന്തപുരത്തെത്തി, അധികനാൾ കഴിയുന്നതിനുമുമ്പ് അവിടുത്തേക്ക് അല്പം ദഹനക്കേടുതോന്നി. ആഹാരം കുറച്ചു; ചിലപ്പോൾ നിശ്ശേഷം നിറുത്തി. എങ്കിലും സുഖക്കേടിനു തക്ക ശമനം കണ്ടില്ല.

പൻമനയ്ക്കുവരാൻ ആഗ്രഹിക്കുന്നതായി സ്വാമികൾ ശ്രീ. കുമ്പളത്തിന്നെഴുതി അയച്ചു. അതിനുവേണ്ട തയാറോടുകൂടി അദ്ദേഹം അവിടെ എത്തി. ശിഷ്യൻമാർ, ഭക്തൻമാർ, സേവകൻമാർ, സ്നേഹിതൻമാർ തുടങ്ങിയവരെല്ലാം സ്വാമികളെ കാണ്മാൻ തിരുവനന്തപുരത്തു ചെന്നു. സ്വാമികൾ എല്ലാപേരോടും യാത്രപറഞ്ഞു പിരിഞ്ഞു. വരുംവഴി അൽപദിവസം ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ളയുടെ വക പ്രാക്കുളത്തുള്ള തോട്ടുവയലിൽബംഗ്ലാവിൽ വിശ്രമിച്ചു. സ്വാമികളുടെ കൂടെ ശിഷ്യൻ ശ്രീ തീർത്ഥപാദസ്വാമികളും ആശ്രിതൻ പത്മനാഭപ്പണിക്കരും ഉണ്ടായിരു

ന്നു ഗുരുവിന്റെ സുഖക്കേടുവിവരം അറിഞ്ഞ് ശ്രീ നാരായണഗുരുസ്വാമിയും ഉടൻ ഗുരുസന്നധിയിൽ എത്തി.

അന്ന് പലരുടേയും നിർബന്ധത്തിൽ ചട്ടമ്പി സ്വാമികൾ ഒരു ഫോട്ടോ എടുക്കുന്നതിന് അനുവദിച്ചു. നടുക്കു ഗുരുപാദരും, ഇടംവലം ശ്രീ നാരായണ ഗുരുസ്വാമിയും ശ്രീ തീർത്ഥപാദസ്വാമിയും ഇരുന്നു പടമെടുത്തു.

ഏതാനും ദിവസം കഴിഞ്ഞപ്പോൾ പന്മനയെത്തിയേ ഇനി ഔഷധംപോലും കഴിക്കൂ എന്ന് സ്വാമികൾ നിർബന്ധം പിടിച്ചു. അദ്ദേഹത്തെ പന്മനയ്ക്കു കൊണ്ടുപോയി.

ഈയിടയ്ക്ക് കരുനാഗപ്പള്ളിക്കാർ സ്വാമികളെ വന്നു വിളിച്ചു കൊല്ലത്തുള്ള ചില മാന്യൻമാർ വന്നു സ്വാമികളെ അങ്ങോട്ടു ക്ഷണിച്ചു. അവിടുത്തെ ദിവ്യസമാധിയുടെ ഫലം അനുഭവിക്കുവാൻ ആഗ്രഹിച്ചുകൊണ്ട് ആയിടതന്നെ തിരുവനന്തപുരത്തുനിന്നും വേറെ ചിലർ വന്നു അവരുടെ നിർബന്ധം മുറുകിയപ്പോൾ സ്വാമികൾ പറഞ്ഞു, "ഇരുപത്തിമൂന്നാം തീയതി കഴിയട്ടെ; തെക്കോട്ടു വന്നേക്കാ"മെന്ന്.

അവിടുത്തെ പുണ്യശരീരം പന്മനയിൽതന്നെ സ്ഥാപിക്കുന്നതിൽ സ്വാമികൾക്കുള്ള ആഗ്രഹം അത്രയ്ക്ക് പ്രബലമായിരുന്നു. ഇങ്ങനെ ശ്രീ സ്വാമി

കൾ, ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ളയുടെ പ്രത്യേക നോട്ടത്തിലും ശുശ്രൂഷയിലും പന്മന സി. പി. പി. സ്മാരകവായനശാലയിൽ വിശ്രമിച്ചുവരവേ ആയിരത്തിത്തൊണ്ണൂററിഒമ്പത് (1099) മേടം 23-ാം തീയതി മഹാസമാധിവഴി പരമപദം പ്രാപിച്ചു.

സ്വാമികൾ സമാധിപീഠമായി നേരത്തെ സങ്കല്പിച്ചു നിർദ്ദേശിച്ചിരുന്ന അടുത്തുള്ള കാവിൽ ആ പുണ്യകളേബരം യഥാവിധി സമാധി ഇരുത്തി.



## പ്രകരണം രണ്ട്

### സ്മാരകങ്ങൾ.



### പന്മന ആശ്രമം.

ശ്രീ ചട്ടമ്പിസ്വാമികളുടെ സ്മാരകമായി സമാധിപീഠമായ കാവിൽ, ശ്രീ: കുമ്പളത്തു ശങ്കുപ്പിള്ള യുടെയും മററും ശ്രമഫലമായി സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ് പന്മന ആശ്രമം. അയിത്തബാധകൂടാതെ മനുഷ്യർക്കൊക്കെ ആരാധനനടത്താവുന്നവിധം അവിടെ 106-ൽ മനോഹരമായ ഒരു ശിവക്ഷേത്രം പണി കഴിപ്പിച്ചിട്ടുണ്ട്. സമാധിപീഠത്തിൻ മുകളിലാണ് പ്രതിഷ്ഠ നടത്തിയിരിക്കുന്നത്. ശ്രീ ബാലഭട്ടാരകേശ്വരൻ എന്ന ശ്രീ ചട്ടമ്പിസ്വാമികളുടെ നാമാന്തരത്തെ സ്മരിപ്പിക്കത്തക്കവണ്ണം "ശ്രീ ബാലഭട്ടാരകേശ്വരക്ഷേത്രം" എന്ന പേരിൽ ആ ദേവാലയം അറിയപ്പെടുന്നു. അവിടെ വൃശ്ചികമാസം മുതൽ നാല്പത്തിഒന്നു ദിവസവും മേടത്തിൽ സമാധിദിനവും പ്രധാന ഉൽസവദിവസങ്ങളായി ആഡംബരത്തോടെ ആഘോഷിക്കാറുണ്ട്. ഉത്സവകാലങ്ങളിൽ മലയാളക്കരയുടെ പല ഭാഗങ്ങളിൽ നിന്നും ഭക്തജനങ്ങളും സന്ദർശകരും ധാരാളമായി വന്നുകൂടുക പതിവാണ്. ആശ്രമംപോലെ ക്ഷേത്രവും ശ്രീ. ശങ്കുപ്പിള്ള അവർകളുടെ ശ്രമത്താൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണത്രേ. ആശ്രമ

സ്മാരകങ്ങൾ

ത്തിൻെറയും ക്ഷേത്രത്തിൻെറയും പേരിൽ ഇന്ന് ഒരു നല്ല സ്വത്തുണ്ട്.

മഹാത്മാഗാന്ധി മുതലായ പുണ്യാത്മാക്കളും, മീരാബെൻ, എ. വി. താക്കർ, അരുണാആസഫാലി, സർദാർ കെ. എം. പണിക്കർ, കേണൽ ലക്ഷ്മി തുടങ്ങി ലോകപ്രസിദ്ധരായ അനവധി മഹത്തുക്കളും ഇവിടെ വന്നാരാധന നടത്തീട്ടുണ്ട്.

ഒരു പുണ്യഭൂമിയുടെ പ്രതീതി ഉളവാകത്തക്കവിധം മനോഹരമായ ഒരു പരിസരമാണ് ആശ്രമത്തിൻേറത്. തഴച്ചുവളർന്നു പടർന്നുകിടക്കുന്ന നാനാതരം തേൻമാവുകൾ ആശ്രമത്തിനു ചുററും ശീതളഛായ വീശിക്കൊണ്ടിരിക്കുന്നു. അങ്ങിങ്ങു തിങ്ങിഞെരുങ്ങി നില്ക്കുന്ന കനകക്കുടങ്ങൾപോലുള്ള ചെങ്കരിക്കിൻകൂലകൾ, മരതകക്കിങ്ങിണിപോലെ തൂങ്ങിക്കിടക്കുന്ന മാങ്ങകൾ,—എല്ലാം ഇന്നേതൊരു സന്ദർശകനും ഉള്ളംകുളിർപ്പിക്കുന്നവയാണ്. ആരോഗ്യപരിപാലനത്തിനും ഹൃദയനൈർമ്മല്യത്തിനും പററിയ പരിസരമാണ് ആശ്രമത്തിൻേറത്. അഭ്യസ്തവിദ്യരായ പലരും ആശ്രമത്തിൽ വന്നു സുഖവാസാർത്ഥം പാർക്കാറുണ്ട്.

പന്മന ആശ്രമത്തിൻെറ അധീനതയിൽ ശ്രീഭട്ടാരകൻെറ സ്മാരകമായി "ശ്രീ ബാലഭട്ടാരവിലാസം

ശ്രീ ഭട്ടാരവിലാസം സംസ്കൃതപാഠശാല.

സംസ്കൃതപാഠശാല" (എസ്. ബി. വി. സംസ്കൃത ഹൈസ്കൂൾ) എന്ന പേരിൽ ശാസ്ത്രിക്ലാസ്സുവരെയുള്ള ഒരു പാഠശാല ഇന്നു നല്ല നിലയിൽ പ്രവർത്തിച്ചുവരുന്നു.

*　　　*　　　*　　　*

ശ്രീ സ്വാമികളുടെ ഷഷ്ടിപൂർത്തി സ്മാരകമായി എഴുമററൂരിൽ—അവിടുത്തെ തൃതീയശിഷ്യൻ തീർത്ഥപാദപരമഹംസസ്വാമികളുടെ ശ്രമത്തിൽ— "ശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരാശ്രമം" എന്ന നാമധേയത്തിൽ ഒരു സ്ഥാപനമുണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ?

ശ്രീ ചട്ടമ്പിസ്വാമികളുടെ ആദർശത്തിൽകൂടി അവിടുത്തെ പാരമ്പര്യത്തെ പുലർത്തിക്കൊണ്ടുപോകുന്നതായി വേറെയും ചില സ്ഥാപനങ്ങൾകൂടി പറയത്തക്കവിധത്തിൽ ഇന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ശ്രീ തീർത്ഥപാദസ്വാമികളുടെ ശ്രമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള "വാഴൂർ തീർത്ഥപാദാശ്രമ"വും "അയിരൂർ ഗുരുകുലാശ്രമ"വും അക്കൂട്ടത്തിൽ ഉൾപ്പെടുന്നു.

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ സമാധിസ്മാരകമായി കരുനാഗപ്പള്ളി പുന്നക്കുളത്ത് ആശ്രമം, ക്ഷേത്രം, ആശ്രമത്തിന്റെ അധീനതയിൽ നടന്നുവരുന്ന പുതിയകാവിൽ "ശ്രീ നീലകണ്ഠതീ

ർത്ഥപാദസ്വാമിവിലാസം സംസ്കൃതപാഠശാല" മുതലായ സ്ഥാപനങ്ങളും ശ്രീ ചട്ടമ്പിസ്വാമികളുടെ ആദർശത്തെ അനുസ്മരിപ്പിക്കത്തക്കവണ്ണംതന്നെ പ്രവർത്തിച്ചുവരുന്നവയാണ്.

അതുപോലെ ശ്രീ നാരായണഗുരുസ്വാമികളുടെ ശിവഗിരിയിലെ സമാധിസ്മാരകങ്ങളും തത്വത്തിൽ ശ്രീ ചട്ടമ്പിസ്വാമികളുടെ പാരമ്പര്യത്തെ പുലർത്തിക്കൊണ്ടിരിക്കുന്നുവെങ്കിലും സാധാരണക്കാരുടെ ദൃഷ്ടിയിൽ മുൻപറഞ്ഞ സ്ഥാപനങ്ങളെപ്പോലെ അത്രത്തോളം അടുത്തു വർത്തിക്കുന്നുവെന്നു പറയാവതല്ല.

മററും പല പല സ്ഥാപനങ്ങൾ സ്വാമികളുടെ സ്മരണയെ കുറിക്കുന്നവയായി കേരളത്തിൻെറ പല ദിക്കുകളിലും ഇന്നു പ്രവർത്തിക്കുണ്ട്.



## പ്രകരണം മൂന്നു്.

---

### സിദ്ധൻ I

ശ്രീ ചട്ടമ്പിസ്വാമികൾക്കു് ബാല്യത്തിലെ ചില സിദ്ധികൾ ഉണ്ടായിരുന്നുവെന്നു ഒന്നാംപ്രകരണത്തിൽ പ്രസ്താവിച്ച സംഗതികൊണ്ടുതന്നെ വ്യക്തമായി. "ഹഠ" യോഗമുറകളിലും മററുവിധത്തിലും അനവധി അത്ഭുതകരങ്ങളായ സിദ്ധികൾ സ്വാമികൾ പിന്നീടു് നേടിയിട്ടുണ്ടു്.

"ഈശ്വരസാക്ഷാൽകാരത്തിനു് സിദ്ധികൾ ആവശ്യമായിവരാം. എന്നാൽ സിദ്ധിതന്നെ പരമലക്ഷ്യമെന്നു് വയ്ക്കുന്നതു് തെററാണു് എന്നു സ്വാമികൾതന്നെ പലപ്പോഴും പറഞ്ഞിട്ടുണ്ടു്. മാത്രമല്ല മുക്തൻമാരെ സംബന്ധിച്ചിടത്തോളം സിദ്ധികൾ അപ്രധാനങ്ങളാണു്. അതു കൊണ്ടു് ലോകത്തെ മിരട്ടുന്നതിനു് സ്വാമികൾ ഒരിക്കലും സിദ്ധികൾ ഉപയോഗപ്പെടുത്തിയിട്ടില്ല. തൻെറ ശിഷ്യൻ നാരായണഗുരുസ്വാമി സിദ്ധികളിൽ അല്പം ഭ്രമിക്കാൻ തുടങ്ങിയപ്പോൾ ഗുരു, നിയന്ത്രിച്ചുകളയുകയാണുണ്ടായതു്.

ചിലയദൃച്ഛാസംഭവങ്ങൾമൂലം സ്വാമികളുടെ സിദ്ധികളിൽ ചിലതു് ലോകത്തിനു കാണുവാൻ ഇടവന്നിട്ടുണ്ടു്. അതിൽ ചിലതു് ഇവിടെ ദൃക്സാക്ഷികളുടെ വാക്കിൽ പകർത്താം.

സ്വാമികളോടുകൂടി വളരെക്കാലം പരിചയിച്ചിട്ടുള്ള അവിടുത്തെ ഒരു ഭക്തനായ മാന്യൻ * പറയുകയാണ്.

"ഒരിക്കൽ കൊല്ലത്തുവച്ചുണ്ടായ ഒരു സംഭവമാണ് ഒന്നാമത് സ്മരണയിൽ വരുന്നത്. ഞങ്ങളുടെ അരിവയ്പുകാരൻ ഒരുമിച്ച് സ്വാമികൾ വെളിയിൽ പോയി തിരിച്ചുവരികയായിരുന്നു. വഴിക്കുവച്ച് ഒരു പാമ്പ് തൃപ്പാദങ്ങളിൽ കടിച്ചു. ഇക്കഥ പറയാതെ അരിവയ്പുകാരനോടു മുമ്പോട്ടു മാറിനിൽക്കാൻ പറഞ്ഞിട്ട് സ്വാമികൾ അവിടെത്തന്നെ സ്വല്പനേരം നിന്നു പിന്നീട് അയാളൊരുമിച്ച് സ്വാമികൾ വീട്ടിലേക്കു പോരികയും ചെയ്തു.

വെളുപ്പാൻകാലത്ത്, പിള്ളേ, (എന്നാണ് സ്വാമികൾ എന്നെ വിളിക്കാറുള്ളത്) നമുക്കവിടെ ഒരു കൂട്ടുകാരനെ കാണാൻ പോകാം. എന്നുപറഞ്ഞ് സ്വാമികൾ എന്നെയും വിളിച്ചുകൊണ്ട് പാമ്പുകടിച്ച സ്ഥലത്തേക്കു പോയി. അവിടെ ചെന്നപ്പോൾ ഒരു ഭയങ്കരസർപ്പം ചത്തുകിടക്കുന്നതാണു ഞങ്ങൾ കണ്ടത്. ഇതുകണ്ട് സംഗതി മനസ്സിലാക്കാതെ ഞാൻ ചോദിച്ചപ്പോൾ തന്നേ പാമ്പുകടിച്ചകഥ പറയുകയുണ്ടായി. കടിച്ചപാടുണ്ടായിരുന്നെന്നല്ലാതെ മററു വിഷമങ്ങളൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പാമ്പു

*ശ്രീ: കരിമ്പുവിളാകം ഗോവിന്ദപ്പിള്ള അവർകൾ എം. എ.

ചാകുന്നതിനു കാരണം സ്വാമിയെ കടിച്ചതുമാത്രമായിരുന്നു.

പിന്നൊരിക്കൽകൂടി സ്വാമികളെ ഒരു പാമ്പു കടിക്കുകയുണ്ടായി. അദ്ദേഹം കാലെടുത്തുകുടഞ്ഞു; ദൂരെ വീണപ്പോൾതന്നെ പാമ്പും മരിച്ചു.

"അമരീകൽപം" സേവിച്ചു സിദ്ധിവന്നവർക്ക് വിഷം ഏൽക്കുകയില്ലെന്നു മാത്രമല്ല, കടിച്ച പാമ്പ് അപ്പോഴേ ചാവുകയും ചെയ്യും എന്നാണ് പാമ്പു ചാവുന്നതിനുള്ള കാരണം ചോദിച്ചപ്പോൾ സ്വാമികൾ പറഞ്ഞത്.

ഒരിക്കൽ ഈ മാന്യൻതന്നെ സ്വാമികളൊത്ത് മലയാററൂർ പോയിരുന്നു. അവിടെ ആററുവക്കത്ത് അവർ നിൽക്കുമ്പോഴുണ്ടായ ഒരു സംഭവം അദ്ദേഹം ഇങ്ങനെ പറയുന്നു.—

"ഞങ്ങൾ അവിടെ നിൽക്കുമ്പോൾ ഒരു വലിയ ഇരപ്പുകേട്ടു. നോക്കിയപ്പോൾ ഒരു തവള വെള്ളത്തിലേക്കു ചാടി. അതിനെ പിൻതുടർന്നുവന്ന ഒരു ക്രൂരസർപ്പം പത്തിയും വിടർത്തി ക്രുദ്ധിച്ചു നിൽക്കുന്നതായി കണ്ടു. സർപ്പത്തോടായി സ്വാമികൾ പറഞ്ഞു– "ച്ഛീ! അതിനെ തൊടരുത് പോ!" സ്വാമികളുടെ കാലടിയിൽ നിന്ന് മൂന്നു ചുവട്ടടിയിലധികം അകലെയല്ലാതെ ഫണം വിടർത്തിനിന്ന ആ ക്രൂരസർപ്പം, ഈ ആജ്ഞ കേൾക്കാത്തതാമസം പത്തിചുരുക്കി സാവധാനത്തിൽ ഇഴഞ്ഞുപോയി."

ശ്രീവിദ്യാധിരാജൻ

## "പരീക്ഷയിൽ ജയിച്ചോ"

വക്കീൽ തുറവൂർ കെ. നാരായണപിള്ള അവർകളുടെ ആതിഥ്യത്തിൽ സ്വാമികൾ ചേർത്തല പാർക്കുകയാണ്. അന്നുണ്ടായ ഒരു സംഭവം വിദ്വാൻ ചെമ്പിൽ എം. പി. പണിക്കർ ഇങ്ങനെ വിവരിക്കുന്നു:—

അനവധി ആളുകൾ അദ്ദേഹത്തിൻെറ അനുഗ്രഹം വാങ്ങുന്നതിനും സംശയം ചോദിക്കുന്നതിനും മററുമായി വന്നും പോയുംകൊണ്ടിരുന്നു. രാത്രി മണി പതിനൊന്നാകും. എല്ലാവരും കിടന്നുറങ്ങാൻ സ്വാമികൾ ആജ്ഞാപിച്ചു. ഗൃഹനായകനും വേറെ രണ്ടു മൂന്നു പേരും ഞാനും മാത്രമേ ഉറങ്ങാതെ സ്വാമികളെ ശുശ്രൂഷിച്ചുകൊണ്ടിരുന്നുള്ളു. ഒന്നുരണ്ടാഴ്ചയ്ക്കു മുമ്പ് ഒരു ദിവസം കതകും ജനാലകളും തുറന്നിട്ടുകൊണ്ട് ഗൃഹനാഥൻ കിടന്നുറങ്ങി നേരം വെളുത്തപ്പോൾ വിലപിടിച്ച ഒരു ടൈംപീസും ഒരു ഫൌണ്ടൻ പേനായും ആരോ മോഷ്ടിച്ചുകൊണ്ടുപോയിരുന്നു. അന്നു മുതൽ ജനൽ തുറന്നിട്ട ഉറങ്ങാറില്ല. ഈ വിവരം സ്വാമികളെ ധരിപ്പിച്ചു.

അപ്പോൾ—"ഏയ് അതു സാരമില്ല. എനിക്കു ജന്നലും വാതലും ഒക്കെ നല്ലവണ്ണം തുറന്നിട്ടെങ്കിലേ ഉറങ്ങാൻ സാധ്യമാകയുള്ളു. ഞാൻ ഇവിടെ കിടക്കുമ്പോൾ ആരും ഇതിനകത്തു കടക്കുകയില്ല. അഥവാ വല്ലവരും കയറിയാലും ഇവിടെയുള്ള ഒരു സാധനവും തൊടുകപോലും ഇല്ല" എന്നു സ്വാമികൾ പറഞ്ഞു. എല്ലാവരും ഉറങ്ങാൻ കിടന്നു.

ഇതൊന്നു പരീക്ഷിക്കണമെന്നു വക്കീലും മററും നിശ്ചയിച്ചു. മണി ഒന്നരയായി. ആദ്യമായി വക്കീൽ മുറിയിൽ കടന്നു. സ്വാമികഠം കൂക്കംവലിച്ചു കിടന്നുറങ്ങുന്നു. വക്കീൽ മേശപ്പുറത്തുള്ള മഷിക്കുപ്പിയിൽ കൈവച്ചു. ആ കൈ അവിടെത്തന്നെ ഇരുന്നു. വക്കീലിനു പരിഭ്രമമായി. തിരിഞ്ഞുനോക്കി, മറേറ കൈകാട്ടി വെളിയിലുള്ളവരെ വിളിച്ചു. ആ ആളും വന്നു വക്കീലിനെ തൊട്ടു. അങ്ങനെ നില്പായി. മൂന്നാമതു ഞാൻ അവരുടെ അരികിൽ എത്തി. എന്തുപററി എന്നു ചോദിച്ചുകൊണ്ട് രണ്ടാമനെ പിടിച്ചു. സർവാംഗം ഒരു വിദ്യുൽപ്രവാഹം ഏററപോലെ ഞാൻ സ്തംഭിച്ചു നിന്നുപോയി. സ്വാമികഠം വേഗം ഉണർന്നെണീററു. "പരീക്ഷയിൽ ജയിച്ചോ തോറേറാ" എന്നു ചിരിച്ചുകൊണ്ടു ചോദിച്ചു. ഞങ്ങഠം ലജ്ജിച്ചു. എല്ലാവരുടേയും ബന്ധവും നീങ്ങി."

1089-ൽ തിരുവനന്തപുരത്തുവച്ചു നടന്ന മററ് ഒരു സംഭവത്തിന്നും ശ്രീ: പണിക്കർ ദൃക്സാക്ഷിയാണ്. അദ്ദേഹം പറയുന്നു.—

"രാത്രി മണി പന്ത്രണ്ടു കഴിഞ്ഞു. എൻെറ ചില സംശയങ്ങഠം പരിഹരിച്ചുകിട്ടിയാൽ കൊള്ളാമെന്ന് ഞാൻ ആഗ്രഹിച്ചു. സ്വാമികഠം ഉടൻ ഞാൻ ചോദിക്കാതെതന്നെ ഹഠയോഗമുറകളിൽ പലതിനേയും വിവരിച്ചുതന്നു. എന്നിട്ടു സ്വാമികഠം ഇരുന്ന പായിൽ പത്മാസനത്തിൽ അഞ്ചുനിമിഷം കണ്ണട

ച്ചിരുന്നു. പിന്നെ മെല്ലെ അതുപോലെ അങ്ങുയരാൻ തുടങ്ങി. ഒടുവിൽ മുകളിലുള്ള കഴുക്കോലിൽ തലതൊട്ടതിനുശേഷം ഒരു പൂപോലെ പഴയമട്ടിൽ പദ്മാസനത്തിൽ താഴെ വന്നിരുന്നു.

"ഇതാണ് 'കുംഭകം' കൊണ്ടുള്ള ദർശനപ്രയോജനം" എന്ന് സ്വാമികൾ പറഞ്ഞു."

'കുംഭകം' ഹഠയോഗത്തിലെ ഒരഭ്യാസവിശേഷമാണ്. ഇത് കുടലിലുള്ള മാലിന്യം അകററികളയുന്നതിനുവേണ്ടിയാണ് ചെയ്യാറുള്ളത്. കുടലിൽ എന്തെങ്കിലും മാലിന്യമുണ്ടെങ്കിൽ കുംഭകംകൊണ്ടുള്ള പ്രയോഗങ്ങൾ കാണിക്കാൻ പ്രയാസമാകും.

"മഴനില്ക്കും"

ഒരു മാന്യൻ * അദ്ദേഹത്തിൻെറ കുറിപ്പിൽ പ്രസ്താവിക്കുകയാണ്:—

"എൻെറ അമ്മ മരിക്കുന്നതിനു ഒരുമാസം മുമ്പേ സ്വാമികൾ എറണാകുളത്തു താമസമുണ്ടായിരുന്നു. ഒരു ദിവസം സ്വാമികൾ അദ്ദേഹത്തെ കാണുന്നതിനായി വന്നിരുന്ന നാലഞ്ചു സന്യാസിമാരുമായി എൻെറ വീട്ടിൽ വന്നു. എന്നെയും അമ്മയേയും അനുഗ്രഹിച്ചു. സ്വാമികൾ മടങ്ങിപ്പോയി. അല്പം കഴിഞ്ഞപ്പോൾ അമ്മ ഇഹലോകവാസംവിട്ടു. കർക്കടകമാ

*പുത്തേഴത്തു് ശ്രീ. നാരായണമേനോൻഅവർകൾ ബി.എ., ബി.എൽ.

സംകാലമാണ് മഴ കഠിനമായി വർഷിക്കുന്നുണ്ട്. ശവസംസ്ക്കാരത്തിന് പുരകെട്ടണമെന്നു കൂടിഇരുന്നവർ പറഞ്ഞു. സ്വാമികളോട് എന്താ വേണ്ടതെന്നു ചോദിക്കാൻ ആളയച്ചു.

"അങ്ങിനെ വേണമോ, സമയത്തിനു മഴനില്ക്കും" എന്നു സ്വാമികൾ പറഞ്ഞയച്ചു. തിരുമൊഴി അനുസരുച്ചു സംസ്ക്കാരത്തിനു എല്ലാം തയാറായി. അപ്പോഴേക്കു മഴയുംമാറി. സംസ്ക്കാരം കഴിഞ്ഞു; ആളുകൾ പിരിഞ്ഞു. അല്പം കഴിഞ്ഞപ്പോൾ മഴ വീണ്ടും തുടങ്ങി.

ആ മഴ പിണ്ഡദിവസം വരെ മാറാതെ നിന്നു പിന്നെയും സ്വാമികളെ സമീപിച്ചു. സാധുക്കൾക്കു ഭക്ഷണം കൊടുക്കാൻ ചെയ്ത ഏർപ്പാടുകൾ എല്ലാം വ്യർത്ഥമാകുമെന്നു തോന്നുന്നു. അടിയന്തിരം കഴിയുന്നതുവരെ മഴ മാറി നില്ക്കണം. അല്ലെങ്കിൽ എന്റെ ഈശ്വര സേവ എല്ലാം ഞാൻ നിർത്തും, എന്ന് സ്വാമിയോടു പറഞ്ഞു.

"അയ്യോ! അങ്ങനെ പറയാമോ, ഈശ്വരനോട്ട മനഃപൂർവം പ്രാർത്ഥിക്കണം."

സ്വാമികൾ വാത്സല്യത്തോടെ തടഞ്ഞു.

രാത്രി മണി എട്ടായതോടുകൂടി മഴ മാറിത്തുടങ്ങി, നേരം വെളുത്തു. മഴ തീരെ വിട്ടു. സ്വാമികൾ എഴുന്നള്ളി എന്നെ കണ്ടപ്പോൾ;- "അല്ലാ! പററിച്ചല്ലോ!

ഈശ്വരനോടു കോപിക്കരുതേ! അദ്ദേഹം പരമകാരുണികനാണെന്ന് ഓർമ്മ ഇരിക്കട്ടെ!"

എന്നരുളിച്ചെയ്തു. അടിയന്തിരം മുഴുവൻ നടന്നു.

പാത്രങ്ങൾ കഴുകി. മണി നാലോളമായി. എല്ലാവരും വിശ്രമിക്കുന്നതിനുപോയി. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ വീണ്ടും മഴ തുടങ്ങി. അതു് ഒന്നിലധികം മാസം നീണ്ടു നിന്നു.



## പ്രകരണം നാല്.

---

### സീഢൻ II

"കടുവായെ കണ്ടോ"

"മലയാററൂരി"നു സമീപം കോടനാടെന്ന സ്ഥലത്തു് ഒരു ധനാഢ്യൻ കുറെ ഭൂമി സ്വാമികളുടെ പേരിൽ പതിപ്പിച്ചിരുന്നു. അവിടെ സ്വാമികൾ ചിലപ്പോഴൊക്കെ പോയി പാർക്കാറുണ്ടു്.

ഇക്കാലത്തൊരിക്കൽ അവിടെ കാടുകളിൽ മേഞ്ഞുകൊണ്ടിരുന്ന ഒരു പശുവിനെ കാണാതെ ആയി. സ്വാമികളുടെ ഭക്തന്മാരുടെ കൂട്ടത്തിലുള്ള അന്നാട്ടുകാരനായ

ഒരു ചെറുപ്പക്കാരൻ ഏതാനും അനുചരന്മാരോടുകൂടി പശുവിനെ അന്വേഷിച്ചു കാടുകളിൽ ചുററിനടന്നു. അവിടങ്ങളിൽ കടുവായുടെ ഉപദ്രവം കൂടക്കൂടെ ഉണ്ടാകാറുള്ളതുകൊണ്ട് അവർ തോക്കു മുതലായ ആയുധങ്ങളും കരുതിയിരുന്നു.

ഒരു ചെറുകാടിൻെറ വക്കത്തു അവർ എത്തി. പശു അവിടെ ചത്തുകിടക്കുന്നതായി കണ്ടു. പശുവിനെ കൊന്നതു് കടുവായാണെന്നു് അവർ മനസ്സിലാക്കി. പശുമാംസം തിന്നാൻ വീണ്ടും കടുവാ വരും. അപ്പോൾ അതിനെ കൊല്ലണമെന്നു കരുതി അവർ ഒരു മരത്തിൽ കയറി ലാക്കുനോക്കി ഇരുന്നു.

സ്വാമികൾ പ്രഭാതത്തിലെണീററു വനത്തിൻെറ പ്രകൃതിസൗന്ദര്യം കാണുവാനെന്നമട്ടിൽ സഞ്ചരിക്കുകയാണ്. ചെറുപ്പക്കാർ മരത്തിലിരുന്നു ചുററും നോക്കി. അല്പം അകലെ ഒരു പാറയുടെ അടുത്തു സ്വാമികൾ ആരെയോ പ്രതീക്ഷിച്ചുനിൽക്കുന്നതായിക്കണ്ടു. ഏതാനും നിമിഷത്തിനുള്ളിൽ ഒരു തെങ്ങോലവര്യൻകടുവാ സ്വാമിയുടെ നേരേ അടുത്തടുത്തുവരുന്നു. ആ ക്രൂരജന്തു സ്വാമിയെ എന്തുചെയ്യുമെന്നറിയാതെ ചെറുപ്പക്കാർ പരിഭ്രമിച്ചു വിറച്ചുപോയി.

എന്നാൽ അനുസരണയുള്ള ഒരു വളർത്തു പട്ടി എജമാൻെറടുത്തു് എന്നപോലെ അതു സ്വാമിയുടെ പാദാന്തികത്തിലെത്തി വാലാട്ടിക്കൊണ്ടു വിനയത്തോടെ നിന്നു. സ്വാമികൾ അതിൻെറ തലയിൽ കൈകൊണ്ടു തലോടി. ചിരപ്രാർത്ഥിതമായ ഒരു പിതൃപുത്രസമാഗമത്തെ ഓർമ്മിപ്പിക്കുമാറു് അല്പസമയം അങ്ങിനെ കഴിഞ്ഞുകൂടി. ഒടുവിൽ കടുവാ ഒരു "കോട്ടുവാ" ഇട്ടു വന്ന വഴിയേപോയി.

മരത്തിൽ ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ചെറുപ്പക്കാർ സാവധാനം സ്വാമിയുടെ അടുത്തിറങ്ങിച്ചെന്നു. സ്വാമികൾ ഒന്നു പുഞ്ചിരിച്ചു; 'കടുവായെ കണ്ടോ' എന്നു ചോദിച്ചു. യുവാക്കന്മാർ കണ്ടതെല്ലാം പറഞ്ഞു.

സ്വാമികൾ—നിങ്ങളുടെ പശുവിനെക്കൊന്ന കടുവായാണ് എൻറടുത്തു വന്നതു്. അതു എന്റെ മുമ്പിൽ നിന്നും പോയതു ക്ഷമാപണം ചെയ്തിട്ടാണ്. ആഹാരം തേടുന്നതിലുള്ള താല്പര്യമല്ലാതെ ഇവററയ്ക്കു ഇതിലൊന്നു മനഃപൂർവമാണുള്ളതു്. മനുഷ്യരെ മനുഷ്യൻ കൊല്ലുക ലോകനീതി ആയിരിക്കുന്ന സ്ഥിതിക്കു വിശേഷബുദ്ധിയില്ലാത്ത ഈ ജന്തുക്കളുടെ പ്രവൃത്തിയിൽ നാം എന്തിനു കോപിക്കണം എന്നവരെ സമാധാനിപ്പിച്ചയച്ചു.

## "കാലമായില്ല"

മറെറാരു മാന്യൻെറ 2 അനുഭവമാണിതു്. 1091-ാമാണ്ടു് വർഷകാലമാണ്. കൊടുങ്ങല്ലൂർനിന്നും പറവൂക്കാണു വരുന്നതു്. യാത്ര ഒരു ചെറിയ വള്ളത്തിൽ. സ്വാമിയോടുകൂടി ഞാനും ഒരു സ്നേഹിതനും, വള്ളക്കാരനും മാത്രമാണുണ്ടായിരുന്നതു്. നേരം അസ്തമിക്കാറായി. അഴിക്കോട്ടുവിട്ടു കായലിൽ എത്തിയപ്പോഴേക്കും ഇരുട്ടായി. കാററും മഴയും കോളും ഇരുട്ടിനെ ഭയങ്കരമാക്കി. വള്ളക്കാരനു വലിയ പരിചയമുണ്ടായിരുന്നില്ല നാലുപുറവും നോക്കിയാൽ എങ്ങും ഒരു ദീപം കാണാനില്ല. നല്ലതുപോലെ സൂക്ഷിച്ചു നിയന്ത്രിച്ചില്ലെങ്കിൽ വള്ളം അഴിമുഖത്തുകൂടി കടലിലേക്കു പോകും. പി

---

1 പറവൂർ കെ. ഗോപാലപിള്ള അവർകൾ

2 എടത്തിൽ ശ്രീ: നാരായണപിള്ള അവർകൾ

ന്നെ രക്ഷയുമില്ല. വേണ്ടപോലെ തിരിച്ചുവിടുന്നതിനു ദിഗ്ഭ്രമംകൊണ്ടു കഴിയുന്നുമില്ല. എല്ലാരും കാററും, മഴയും, ഏററ വിറച്ചുതുടങ്ങി. വള്ളം എങ്ങോട്ടെന്നില്ലാതെ കുറെ ഊന്നി. ഭയങ്കരമായ ഒരോളത്തിൽ വള്ളം ചെന്നുകപ്പെട്ടു. ഞാനും സ്നേഹിതനും വള്ളക്കാരനെ ന്തെടുക്കുന്നുവെന്നുനോക്കി അയാൾ കഴുക്കോലെടുക്കാതെ പ്രാണഭയവും തണുപ്പും കൊണ്ടു വിറച്ചു ചുരുണ്ടുകൂടി ഇരിക്കയാണു്. ഞങ്ങൾ വിളിച്ചുനോക്കി. അയാൾ അനങ്ങിയില്ല മരണഭയം ഞങ്ങളേയും നന്നേ ബാധിച്ചിട്ടുണ്ടു്. സ്വാമിമാത്രം ഏതാപത്തിലും കുലുങ്ങാതെ മൂളിപ്പാട്ടു പാടുകയാണു്.

ഞങ്ങൾ—സ്വാമീ! എന്നൊന്നു സങ്കടത്തോടെ വിളിച്ചു. എന്റെ സ്നേഹിതൻ പറഞ്ഞു; നമ്മുടെ അവസാനയാത്രയായിരിക്കും കഷ്ടം! വയസ്സുകാലത്തു സ്വാമിക്കും ഈഗതി വന്നല്ലോ, ഇറക്കവെലിവിൽ വള്ളം കടലിലേക്കുതന്നെ വളരെവേഗം പോകുന്നു കൊടുങ്ങല്ലൂർ അഴിയോടു സമീപിച്ചാൽ പിന്നെ രക്ഷയെന്തു് ?

ഞാനെന്തുപറയാനാണു് ?

ഞങ്ങൾ സ്വാമിയുടെ അടുത്തേക്കു നീങ്ങി. “സ്വാമി !” എന്നൊന്നുകൂടി വിളിച്ചു.

സ്വാമി—“നമുക്കു് ഒരാപത്തിനും ഇപ്പോൾ കാലമായില്ല. പരിഭ്രമിക്കാതിരിക്കൂ !” എന്നിങ്ങനെ ആശ്വസിപ്പിച്ചു.

എന്നാലും വഞ്ചിയുടെ വൻകടലിലേക്കുള്ള ഗതി കണ്ടും, സ്ഥലത്തിന്റെ അപകടസ്ഥിതി പരിചയമുണ്ടായിരുന്നതുകൊണ്ടുമുള്ള മരണഭയത്താൽ ഞങ്ങൾക്കു

സ്വാമിയുടെ വാക്കിൻെറ അമേയശക്തിയെ അപ്പടി വിശ്വസിക്കാൻ അപ്പോൾ കഴിഞ്ഞില്ല.

പത്തു പതിനഞ്ചു മിനിട്ടു ഇങ്ങനെ കഴിഞ്ഞു. ഒരു വിളക്കു കണ്ടു. ഞങ്ങൾ അത്ഭുതപ്പെട്ടു. വള്ളം സ്വയം ഒഴുക്കിനും ഇറക്കവേലിവിനും വിപരീതമായി മൂത്തകുന്നം ക്ഷേത്രനടയിൽ വന്നുറച്ചു. ഞങ്ങൾക്കു ശ്വാസം നേരെ വീണു. ആദ്യം വള്ളക്കാരനെ ഉണർത്തി. ശാന്തിക്കാരനും ആൾക്കാരും വന്ന് എതിരേററു വഴികാണിച്ചു തന്നു. ഞങ്ങൾ അന്നുതന്നെ സുഖമായി വീട്ടിലെത്തി. വർഷകാലത്തു പെരിയാററിൻെറ സംഗമസ്ഥമായ കൊടുങ്ങല്ലൂർ കായലിൽ ഒഴുക്കിനെതിരെ അഴിക്കോട്ടു നിന്നും മൂത്തകുന്നം ക്ഷേത്രം വരെ കിഴക്കതെക്കായി ആരും തുഴയാതെ വള്ളം സഞ്ചരിച്ചതും, ഞങ്ങൾ രക്ഷനേടിയതും ഓർത്തു പലപ്പോഴും അതിശയത്തോടെ സ്വാമികളെ പ്രാർത്ഥിച്ചിട്ടുണ്ടു്."

ശ്രീവിദ്യാധിരാജൻെറ അത്ഭുത സിദ്ധികൾ എല്ലാം ഇങ്ങനെ എടുത്തു കാണിക്കുവാൻ ഈ ചെറിയ പുസ്തകത്തിൽ വേണ്ടിടത്തോളം സ്ഥലം കിട്ടുകയില്ല അതു കൊണ്ടു സിദ്ധികളിൽ ചിലതു ഇവിടെ ഉദാഹരണത്തിന്നു ഉദ്ധരിച്ചു വെന്നു മാത്രമേയുള്ളു.



# പ്രകരണം അഞ്ച്.

## ധാരണാശക്തി.

ശ്രീ ചട്ടമ്പിസ്വാമിയിൽ അത്ഭുതകരമായി കാണാവുന്ന ഒരു ശക്തിവിശേഷമാണ്, — "ക്ഷണമാത്രഗ്രാഹിത്വ"വും — "ധാരണാശക്തി"യും. ഈ ഗുണം ലോകത്തിൽ ചുരുക്കം ചില മഹാന്മാരിൽ മാത്രമേ കണ്ടിരുന്നുള്ളൂ. ശ്രീ ശങ്കരാചാര്യർ, ശ്രീ വിവേകാനന്ദൻ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ തുടങ്ങി ഏതാനും ചില മഹാത്മാക്കളിൽ ഈ ശക്തിയുണ്ടായിരുന്നുവെന്നു കേട്ടിട്ടുണ്ട്.

ചട്ടമ്പിസ്വാമിയെ വിദ്യാധിരാജനും, സർവകലാവല്ലഭനും, ഭട്ടാരകേശ്വരനും ആക്കി ഉയർത്തുന്നതിനു ഉപകരിച്ചത് മററാരിലും സുലഭമല്ലാത്ത പ്രതിഭാബലവും, ധാരണാശക്തിയും ഏതും അറിയുവാനുള്ള ആഗ്രഹവും ആയിരുന്നു

സ്വാമികളുടെ ധാരണാശക്തി മററുള്ളവരെ അത്ഭുതപ്പെടുത്തീട്ടുള്ളതിനു് അനവധി ദൃഷ്ടാന്തങ്ങൾ ഉണ്ട്. ചിലതിവിടെ കുറിക്കാം:—

1067-ാം മാണ്ടു നടന്ന ഒരു സംഭവത്തെക്കുറിച്ച് ഒരു മാന്യൻ * പ്രസ്താവിക്കുകയാണ്.

---

* ഏറത്തു കൃഷ്ണനാശാൻ

"സ്വാമികൾ വെള്ളത്തേരി കേശവൻവൈദ്യൻെറ അതിഥിയായി പാക്കുകയായിരുന്നു ഞാൻ സ്വാമിയെ കാണാൻ അവിടെ ചെന്നു. മണക്കാട്ടു ഒരു ഭവനത്തിൽ ഭാഗവതം മൂലം വായിച്ച് ഒരു പണ്ഡിതൻ അത്ഥം വിവരിച്ചു വന്നിരുന്നു. അതു കേൾക്കാൻ ക്ഷണം അനുസരിച്ചു സ്വാമിയും വൈദ്യനും പോവുക പതിവായിരുന്നു അന്നു വെള്ളപ്പാൻകാലത്താണു മടങ്ങിവന്നതു്. രാവിലെ ദിനചര്യകൾ കഴിഞ്ഞു സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വാമികൾ പറഞ്ഞു·- "ചുണയുണ്ടെങ്കിൽ ഇന്നലെ കേട്ടഭാഗങ്ങൾ കാണാപ്പാഠം പറയണം" എന്നു്.

വൈദ്യൻ കുറേശ്ശ ചൊല്ലിത്തുടങ്ങി ഇടയ്ക്കിടെ വിട്ടുപോകും. അവിടം സ്വാമികൾ പൂരിപ്പിക്കും; അന്നങ്ങിനെ കഴിഞ്ഞു. അടുത്തദിവസം ഞാൻ സ്വാമിയെ ബുദ്ധിമുട്ടിപ്പിക്കയില്ലെന്നു വൈദ്യൻ പറഞ്ഞു അടുത്ത ദിവസവും വൈദ്യൻ വിട്ടു വിട്ടു ചൊല്ലി. സ്വാമി പൂരിപ്പിച്ചു വായിച്ചഭാഗം മുഴവൻ ചൊല്ലി തീർത്തു."

ഇങ്ങനെ ഒരു പ്രാവശ്യം വായിച്ചു കേട്ടതിൻെറ ഫലമായി കുമാരനാശാൻെറ "കരുണ" മുഴവൻ സ്വാമികൾ കാണാപ്പാഠം ചൊല്ലിക്കേട്ടതായി ഈ മാന്യൻ തന്നെ മറെറാരിടത്തു പറഞ്ഞിട്ടുണ്ടു്.

സ്വാമിയുടെ അത്ഭുതകരമായ ഗ്രഹണധാരണാശക്തിയെക്കുറിച്ചുകേട്ടിരുന്ന ശ്രീ: പുത്തേഴത്തു നാരായണമേനോൻ ബി. ഏ; ബി എൽ. ഇതൊന്നു പരീക്ഷിക്കണമെന്നു് ഉദ്ദേശിച്ചിരിക്കയായിരുന്നു.

തൻെറ ഒരനുഭവം ശ്രീ: മേനോൻ പറയുകയാണ്:-

"ഒരിക്കൽ "ടെനിസൻ" എന്ന ഇംഗ്ളീഷുകവി

യുടെ ഒരു കവിത ഞാൻ വായിച്ചുകൊണ്ടിരിക്കയായിരുന്നു അപ്പോൾ ആ അവസരത്തിൽ സ്വാമികൾ എന്റെ വീട്ടിൽ കയറിവന്നു. "എന്തോന്നാ" എന്നു സ്വാമികൾ ചോദിച്ചു. ഞാൻ സംഗതി പറഞ്ഞു. അതു വായിച്ച് എന്റെ ചെറിയ ബുദ്ധിയിൽപ്പെട്ട അർത്ഥം ഞാൻ സ്വാമിയെ ധരിപ്പിച്ചു. അങ്ങനെ അരമണിക്കൂർനേരം കഴിഞ്ഞപ്പോൾ പുസ്തകം അടച്ചുവയ്ക്കാനും വായിച്ചഭാഗം വഴിക്കുവഴി പറയാനും എന്നോടാവശ്യപ്പെട്ടു. അനുക്രമമായി പറയാൻ സാധിക്കുന്നതല്ലെന്നു ഞാൻ ഒഴിഞ്ഞു പറഞ്ഞു.

സ്വാമികളാകട്ടെ, അതുവരെ ചൊല്ലിയഭാഗം വരിക്കുവരി പറയുകയും, അതിന്റെ ആശയം വിവരിക്കുകയും ചെയ്തു. ഞാൻ അമ്പരന്നുപോയി.

പിന്നൊരിക്കൽ സ്വാമികൾ എഴുന്നള്ളി ഇരുന്നപ്പോൾ––ഞാൻ ഇന്ന് സ്വാമിയെ ഒന്നു പരീക്ഷിക്കുമെന്നു പറഞ്ഞു.

"അയ്യോ! കുഴയ്ക്കല്ലെ"—സ്വാമി ചിരിച്ചു.

'ഇന്നു ഞാൻ ഒരു ഇംഗ്ളീഷുപുസ്തകം വായിയ്ക്കാം. അതു മനഃപാഠമാക്കി പറയുമോ'—ഞാൻ ചോദിച്ചു.

"സാധിക്കുന്നതല്ലെന്നു തീർച്ചപറഞ്ഞുകൂടാ, പരീക്ഷിക്കണം."

സ്വാമി സമ്മതിച്ചു.

ഉടനെ എന്റെ കുട്ടികളിൽ ഒരുവൻ പഠിക്കുന്ന പുസ്തകം ഞാനെടുത്തുകൊണ്ടുവന്നു.

'പരിചയമില്ലാത്ത ഭാഷയല്ലേ, ശബ്ദശുദ്ധിയോടു കൂടി അൽപം സാവധാനത്തിൽ വായിയ്ക്കണം' എന്നു സ്വാമികൾ അരുളി.

അതുപ്രകാരം ആ പുസ്കത്തിൽ പന്ത്രണ്ടുവരി ഞാൻ വായിച്ചു. സ്വാമി ഏഴുവരി അങ്ങനെതന്നെ ചൊല്ലി. അപ്പോൾ വെളിയിൽ ആരോ വന്നു.

ഒരിക്കൽ കേട്ടതു മനഃപാഠമാക്കി അപ്പോൾതന്നെ പറയുന്നത് അത്രസാരമുള്ള സംഗതിയല്ല. അത് ഓർമ്മവച്ചു വീണ്ടും ചൊല്ലുന്നതാണു പ്രയാസം എന്നു സ്വാമികൾ പറയുകയും ചെയ്തു."

ഇങ്ങനെ സ്വാമിയുടെ ഗ്രഹണധാരണാകുശലത പലപ്പോഴും പലരെയും അത്ഭുതപ്പെടുത്തീട്ടുണ്ട്.

ഏതൊരു ഗ്രന്ഥവും ഒരിക്കൽ വായിച്ചാൽ ഹൃദിസ്ഥമാകത്തക്കവിധം ഓർമ്മശക്തി യുണ്ടാകുവാനുള്ള വിദ്യ എന്താണെന്നു ഒരിക്കൽ ചില പണ്ഡിതൻമാർ സ്വാമികളോടു ചോദിക്കയുണ്ടായി.

"പൂർവജൻമത്തിൽ ഞാൻ എല്ലാം വായിച്ചു പഠിച്ചിട്ടുണ്ട്. ഇപ്പോൾ മറവിതീർക്കുകമാത്രമാണ്" എന്നായിരുന്നു സ്വാമികളുടെ മറുപടി.

അസാധാരണമായി ഒന്നു കണ്ടാൽ അതു അപ്പോഴെ പഠിക്കണം, എന്നല്ല മററാർക്കും അതിക്രമിക്കു

വാൻ കഴിയാത്തവണ്ണം അഭ്യസിച്ചു ഉറപ്പു വരുത്തണം. ഈ ഒരു സ്വഭാവവിശേഷം കൂടിയാണു സ്വാമികളെ ഒന്നിലും ആർക്കും അതിശയിക്കുവാൻ കഴിയാത്ത മട്ടിൽ എത്തിച്ചത്;

ഒരിക്കൽ ഒരു കഥകളിക്കാരൻ,– "വസിച്ചുകൊൾകെന്നംസേ താങ്ങി–" എന്ന ഭാഗം അഭിനയിച്ചപ്പോൾ ആകാശത്തിൽ ഉയർന്നു വിലങ്ങനെ കിടക്കുന്നതായി കാണിച്ചു. സ്വാമികൾ ഇതു കാണുന്നതിനിടയായി. ആ ഭാഗം താളമേളങ്ങളോടുകൂടി സ്വാമികൾ അഭ്യസിച്ചുറപ്പു വരുത്തി. ഹഠയോഗികൂടിയായിരുന്ന സ്വാമികൾക്കു അത് നിഷ്പ്രയാസം സാധിച്ചു. ആ കഥകളിനടനുപോലും കഴിയാത്തവിധം ഏതാനും നിമിഷം സ്വാമികൾ ആകാശത്തിൽ കൊടുംകൈകുത്തി കിടന്നു. അങ്ങനെ പതിനാറു പ്രാവശ്യം കാണിക്കയുണ്ടായി *



* ഇങ്ങനെ സ്വാമികൾ അഭിനയിച്ചു കാണിച്ചത്, എറണാകുളത്തു കെ. പി പത്മനാഭമേനോന്റെ വീട്ടിൽ വച്ചാണെന്നു ശ്രീ: ഏറത്തു കൃഷ്ണനാശാൻ തന്റെ സ്മരണയിൽ പറഞ്ഞിരിക്കുന്നു.

# പ്രകരണം ആറ്.

## ഉപസംഹാരം

ശ്രീ സ്വാമികളുടെ ജീവിതവിഭവങ്ങളുടെ വൈവിദ്ധ്യം അത്ഭുതവും അസാധാരണവും ആണ്. അഗാധമായ വിദ്വത്വം സമ്പാദിച്ചിട്ടുള്ള മഹാൻമാർ ലോകത്തിൽ വളരെ ഉണ്ടായിട്ടുണ്ട്. സർവശാസ്ത്രപണ്ഡിതൻമാർക്കും സകലകലാവല്ലഭൻമാർക്കും സാഹിത്യപ്രണയികൾക്കും, സംഗീതവിദ്വാൻമാർക്കും പ്രതിഭാശാലികൾക്കും ഭാരതത്തിൽ കുറവുവന്നിട്ടില്ല. ആത്മജ്ഞാനികളും, യോഗികളും, ത്യാഗികളും, സിദ്ധൻമാരുമൊക്കെ ലോകാനുഗ്രഹത്തിന്നായി അവതരിച്ചിട്ടുണ്ട്.

ഗവേഷകൻമാരും, പ്രഭാഷകൻമാരും ചരിത്രകാരൻമാരും അഹിംസാവാദികളും എന്നല്ല, എത്രയോ ഉന്നതനിലകളിൽ എത്രയെത്ര വ്യക്തികൾ ലോകത്തിൽ പിറന്നിട്ടുണ്ട്.

എന്നാൽ ഇവയ്ക്കെല്ലാം ഏകാധാരമായ ഒരത്ഭുതദിവ്യശക്തിയുണ്ടായിട്ടുണ്ടെങ്കിൽ അത് ശ്രീ ചട്ടമ്പിസ്വാമികളാണ്. വിദ്യാധിരാജൻ, സകലകലാവല്ലഭൻ ഭട്ടാരകേശ്വരൻ, പരമഹംസൻ എന്നീ ബിരുദങ്ങളൊന്നും അവിടുത്തെ സംബന്ധിച്ചിടത്തോളം അത്ര

ഗൗരവാവഹങ്ങളല്ല. സ്വാമികളുടെ അറിവിന്റെ പരിധി എത്രത്തോളമെന്നു കാണാൻ പ്രയാസം. അടുക്കുംതോറും ഏതൊന്നിനേക്കുറിച്ചും സ്വാമിക്കുള്ള ജ്ഞാനം അത്യഗാധവും അസാധാരണവുമാണെന്നു വ്യക്തമാകുന്നു.

വേദാന്തം, തർക്കം തുടങ്ങിയ ശാസ്ത്രവിഷയങ്ങളിലുള്ള സ്വാമികളുടെ പ്രതിപാദനരീതി പ്രത്യേകം പഠിക്കേണ്ടതാണ്. ആ കർക്കശവിഷയങ്ങൾ ഇത്ര ലളിതമധുരമായി സാധാരണക്കാരനെ ഗ്രഹിപ്പിക്കുന്നതിലുള്ള കുശലത അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളോടടുത്താൽ നമുക്കു മനസ്സിലാകും.

ദ്രാവിഡഭാഷയിൽ വളരെക്കാലം സ്വാമികൾ നടത്തിയ ഗവേഷണഫലമായി ചരിത്രം, ഭാഷാശാസ്ത്രം, ഭൂമിശാസ്ത്രം, മനുഷ്യസംസ്കാരം, മുതലായ വിഷയങ്ങളിൽ അനവധി അപൂർവരേഖകൾ സമ്പാദിക്കുകയും, നവീനമായ ഒരഭിപ്രായം രേഖപ്പെടുത്തുകയും ഉണ്ടായി.

ഒരു നല്ല ഗുസ്തിക്കാരൻകൂടി ആയിരുന്ന സ്വാമികൾ മർമ്മശാസ്ത്രത്തിൽ, ചൂണ്ടുമർമ്മം നോക്കുമർമ്മം മുതലായി അങ്ങേ അററത്തെ നിലവരെ പരിശീലിക്കയും ചില സന്ദർഭങ്ങളിൽ പ്രകടിപ്പിക്കയും ചെയ്തിട്ടുണ്ട്.

വൈദ്യശാസ്ത്രത്തിൽ, ഒട്ടനേകം ഒററമൂലികക

ളും രഹസ്യപ്രയോഗങ്ങളും അദ്ദേഹത്തിനു വശപ്പെട്ടിരുന്നു. മലമ്പനി അപസ്മാരം തുടങ്ങിയ രോഗങ്ങൾ സ്വാമികൾ, പിന്നൊരിക്കൽ പോലും വരാത്ത മട്ടിൽ നിസ്സാരമായി ഭേദപ്പെടുത്തീട്ടുണ്ട്. ഈ ഒററ മൂലികളും മററും സ്വാമിയിൽ നിന്ന് വളരെയൊക്കെ സമ്പാദിക്കുന്നതിന്ന് ഭാഗ്യം ലഭിച്ചിട്ടുള്ള വൈദ്യൻമാരും ഗൃഹസ്ഥൻമാരും കേരളത്തിൽ അപൂർവമല്ല.

സംഗീതം, സാഹിത്യം, ചിത്രമെഴുത്ത് മുതലായ ലളിതകലകളിൽ സവിശേഷകൗശലം നേടിയിരുന്ന സ്വാമികൾ, ചിലപ്പോൾ ചെണ്ട, മൃദംഗം, ഉടുക്ക്, തിമില, ഗഞ്ചിറ, വീണ തുടങ്ങിയ വാദ്യങ്ങളിലും തൻെറ കരപരിചയം പ്രകടിപ്പിക്കുന്നതുകണ്ട് കാണികൾ അത്ഭുതപ്പെട്ടിട്ടുണ്ട്. സ്വാമികളുടെ കവിത അസാധാരണമായ ഒരു നവീനമാർഗ്ഗത്തിൽകൂടി ആയിരുന്നു എന്നുള്ളതും പ്രസിദ്ധമാണ്.

ചുരുക്കത്തിൽ നമ്മുടെ കഥാനായകനായ ശ്രീ വിദ്യാധിരാജൻ, വിജ്ഞാനപരമായ വിവിധസരണിയിൽ മാത്രമല്ല, അതിലും ഉപരിയായി രാജ്യസ്നേഹിയായ ഒരു സമുദായപരിഷ്ക്കർത്താവ്, അഹിംസാപ്രവാചകൻ, ഭാഷാശാസ്ത്രജ്ഞൻ, ചരിത്രകാരൻ—ഇങ്ങനെ എത്രയോ നിലകളിൽ ലോകാരാധ്യവും അവിസ്മരണീയവും ആയ മട്ടിൽ ഉയർന്നു ശോഭിച്ചുകൊണ്ടിരിക്കുന്നു.

ശ്രീ ചട്ടമ്പിസ്വാമികൾ ഒരു അത്ഭുത ദിവ്യജ്യോതിസ്സാണ്. അതിൻെറ പ്രകാശരശ്മികൾ, മലയാള

നാട്ടിനെ,—ഭാരതഭൂഭാഗത്തെ, എന്നെന്നും പ്രകാശി പ്പിച്ചുകൊണ്ടുതന്നെയിരിക്കും.

"ചിത്തമേ,പോരും യത്നം
നീയൊരു കുട്ടിയെറുമ്പ്
അട്ടിവ്യപുരുഷൻെറ—
മാഹാത്മ്യമൊരർണ്ണവം;
അപ്പുണ്യോത്തരതീർത്ഥ—
ചരണസ്മരണത്തേൻ
അല്പാല്പം നുകർന്നു നീ—
തൃപ്തിപൂണ്ടാലും നിത്യം"

(വള്ളത്തോൾ)

ശുഭം.

